# ക്രൈസ്തവ കാഹളം

മാർച്ച് 2020



## മനുഷ്യജീവന്റെ മഹത്വം

സ്പെഷ്യൽ സ്റ്റോറി



## വിശുദ്ധിയുടെ പരിമളം വീശുന്ന വലിയ നോമ്പ്



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, അറിയപ്പെടാത്തവളെങ്കിലും ഏകസത്യദൈവത്തെയും അവൻ അയച്ച യേശുക്രിസ്തുവിനെയും അറിയുന്നവളായും, മരിക്കുന്നവരെപ്പോലെയായിരുന്നെങ്കിലും ജീവിക്കുന്നവളായും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന് പുതിയ നേതൃത്വം

## ബിഷപ് ജോഷ്വാ മാർ ഇഗ്നാത്തിയോസ് ഒന്നാം വൈസ് പ്രസിഡന്റ്



കർദ്ദിനാൾ ഓസ്വാൾഡ് ഗ്രേഷ്യസ് *(പ്രസിഡന്റ്)*



ബിഷപ് ജോഷ്വാ മാർ ഇഗ്നാത്തിയോസ്



ആർച്ചുബിഷപ്പ് മാർ ജോർജ്ജ് ഞരളക്കാട്ട്



ബിഷപ് ഫെലിക്സ് അന്തോണി മച്ചാഡോ



മലങ്കര കാത്തലിക് അസോസിയേഷൻ അഞ്ചലിൽ നടത്തിയ മേജർ അതിരൂപതാ അൽമായ മഹാ സംഗമം അത്യഭിവന്ദ്യ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.



അഞ്ചലിൽ നടന്ന അൽമായ മഹാ സംഗമത്തിൽ പങ്കെടുത്തവർ

വാല്യം 81
ലക്കം 3
2020 മാർച്ച്
ക്രൈസ്തവ കാഹളം
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം





# ഉള്ളടക്കം

എഡിറ്റോറിയൽ



പിതൃമൊഴി



കവർ സ്റ്റോറി










ഉദരഫലം അനുഗ്രഹീതം
















ജപമാല
(The Rosary of the Unborn)




ശിക്ഷയില്ലാത്ത കുറ്റങ്ങൾ
















ഫ്രാൻസിലെ ലിസ്യു

# ഇവർക്കു വേണ്ടി ഭൂപടവും മനുഷ്യമഹാശൃംഖലയും ആരു തീർക്കും?

രാജ്യത്ത് വലിയ സമരകോലാഹലങ്ങൾ നടക്കുകയാണല്ലോ. പൗരത്വനിയമത്തിന്റെ പേരിൽ അനേകം സമരങ്ങൾ രാജ്യത്തിന്റെ നാനാഭാഗത്തും നടന്നുകൊണ്ടിരിക്കുന്നു. വഴികളടച്ചും സ്ഥിരമായ പന്തലുകൾ കെട്ടിയും സർവ്വകലാശാലകൾ കേന്ദ്രീകരിച്ചും ഓരോരുത്തരും താന്താങ്ങളുടെ കഴിവിനനുസരിച്ച് സമരമുഖത്താണ്. കേരളത്തിലും നടന്നു ചില വഴിപാടു സമരങ്ങൾ. ആള് കൂടുതലുള്ളവർ മനുഷ്യ മഹാശൃംഖല തീർത്തും, അത്രയ്ക്ക് ആള് കൂടുമോ എന്നുറപ്പില്ലാത്തവർ ചെറിയ "മാപ്പു"കൾ വരച്ചും സമരത്തിന്റെ ഭാഗമായി. ഇതിനൊക്കെ ഇവർ ഇനിയാരോട് മാപ്പ് പറയുമോ ആവോ! കാരണം രാജ്യത്ത് ഈ നിയമങ്ങളുടെ പേര് മതവിവേചനം നടക്കുന്നു എന്നതായിരുന്നു ആരോപണം. പക്ഷേ മതവിവേചനം ഇന്ത്യയിൽ ഇതാദ്യമല്ല. ഒരാൾക്ക് പട്ടികജാതി വിഭാഗത്തിൽ അംഗത്വം നൽകുന്നത് മതാടിസ്ഥാനത്തിൽ ആയിരുന്നു. മതപരമായ വിവേചനം പാടില്ലെന്ന് അനുശാസിക്കുന്ന ഭരണഘടനയുടെ നഗ്നമായ ലംഘനം തന്നെയായിരുന്നു ഇതും. വോട്ടു ബാങ്കുകൾ നോക്കിയുള്ള ഈ സമര നാടകങ്ങൾ എത്രനാൾ നീണ്ടു നിൽക്കും? നമ്മുടെ വിഷയം ഇതൊന്നുമല്ല. ഈ സമര കോലാഹലങ്ങൾക്കിടയിൽ രാജ്യത്ത് ഒരു കിരാത നിയമം നിലവിൽ വന്നു. അതും പൗരത്വമില്ലാത്തവർക്ക് എതിരെയുള്ള നിയമമാണ്. പൗരത്വം നിഷേധിക്കുക മാത്രമല്ല, ഒരു ദയാഹർജിക്കു പോലും ഇടകൊടുക്കാതെ കൊന്നു കളയാനാണ് നിയമം. 6 മാസം പ്രായമായ ഗർഭസ്ഥ ശിശുക്കളെ കൊന്നു കളയുവാൻ അനുവാദം നൽകുന്ന പുതിയ നിയമം രാജ്യത്ത് നിലവിൽ വന്നിരിക്കുന്നു. നിർഭയ കേസിൽ വധശിക്ഷയ്ക്ക് വിധിക്കപ്പെട്ടവർക്കു പോലും ദയാഹർജിക്ക് സാധ്യതയുണ്ട്. എന്നാൽ അമ്മയുടെ ഉദരത്തിൽ കഴിയുന്ന ശിശുക്കൾക്ക് കഴുത്തിന് നേരെ നീണ്ടു വരുന്ന കത്രികയ്ക്കു മുന്നിൽ മരണമല്ലാതെ മറ്റൊരു ഓപ്ഷനും ഇല്ല. ഏറ്റം സുരക്ഷിതമെന്ന് വിചാരിച്ചിരുന്ന അമ്മയുടെ ഉദരം പോലും കുഞ്ഞുങ്ങളുടെ രക്തക്കറയുള്ള കൊലക്കളമായി മാറിയിരിക്കുന്നു.

മനുഷ്യ ജീവനോട് ഒരു സമൂഹവും രാജ്യവും പുലർത്തുന്ന സമീപനങ്ങൾ വളരെ പ്രധാനപ്പെട്ടതാണ്. എല്ലാ നിയമങ്ങളും സംവിധാനങ്ങളും ഒരുക്കപ്പെടുന്നത് മനുഷ്യ ജീവന്റെ സുസ്ഥിതിയ്ക്കും വളർച്ചയ്ക്കുമാണ്. ആ നിലയ്ക്ക് മനുഷ്യ ജീവനെ പരിപാലിക്കുന്നതും അനിവാര്യമായ സാഹചര്യങ്ങൾ ഒരുക്കുന്നതും രാജ്യത്തിന്റെ പൊതുവായ ഉത്തരവാദിത്വമാണ്. ഗർഭസ്ഥശിശുക്കളിൽ ഒരു മനുഷ്യജീവനെയോ, വ്യക്തിയെയോ കാണാൻ കഴിയാത്തത് മരണസംസ്കാരത്തിന്റെ ഇരുട്ട് അതിതീവ്രമായി നമ്മുടെ കണ്ണുകളിൽ മൂടപ്പെട്ടിരിക്കുന്നു എന്നുള്ളതാണ്. പരിഷ്കൃത സമൂഹം എന്ന് സ്വയം വിശേഷിപ്പിക്കുന്ന പലരും ഈ കിരാത നിയമത്തിന് സാധുതയുടെ പരിരക്ഷ നൽകിയിട്ടുണ്ട്. എന്നാൽ അതുവഴി അവർ ജീവനെതിരെ പടവാളെടുത്ത ഏറ്റവും അപരിഷ്കൃതർ എന്ന് സ്വയം പ്രഖ്യാപിക്കുകയാണ് ചെയ്തത്. ഈ കുഞ്ഞുങ്ങളുടെ രോദനം ആരാണ് കേൾക്കുന്നത്. ഇവരുടെ നിലവിളി ഈ നിയമം ഉണ്ടാക്കിയവരുടെയും ഈ നിയമം നടപ്പിൽ വരുത്തുന്നവരുടെയും, ഈ നിയമത്തിന്റെ പിൻബലത്തിൽ കുഞ്ഞുങ്ങളെ കൊല്ലുന്നവരുടെയും ഉറക്കം കെടുത്തും എന്നുള്ള കാര്യത്തിൽ സംശയമില്ല.

"നിന്നെ വഹിച്ച ഉദരം ഭാഗ്യമുള്ളത്" എന്ന് യേശുവിനെ നോക്കി ജനക്കൂട്ടം പറഞ്ഞു. ദൈവം തൊട്ടതു വഴി പരിശുദ്ധ കന്യകാ മറിയത്തിന്റെ മാത്രമല്ല ലോകത്തിലുള്ള എല്ലാ അമ്മമാരുടെയും ഉദരമാണ് ഒരു കുഞ്ഞിന് ജന്മം നൽകുക വഴി സ്വർഗ്ഗത്തിന്റെ ഭാഗ്യം സ്വീകരിച്ചത്. ഇപ്രകാരം ഭാഗ്യപ്പെട്ടവയെന്ന് നാം അഭിമാനിക്കുന്ന അമ്മമാരുടെ ഉദരം കൊലക്കളമാകാൻ പാടില്ല. നമ്മുടെ പ്രാർത്ഥനകൾ ഈ നിയമത്തിന് എതിരെയും ഈ നിയമം വഴി കൊല്ലപ്പെടുന്ന കുഞ്ഞുങ്ങൾക്കു വേണ്ടിയും സ്വർഗ്ഗത്തിലേക്ക് ഉയരട്ടെ....



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943



# മനുഷ്യജീവന്റെ വില

"നിരപരാധിയായ ഒരു വ്യക്തിയെ മന:പൂർവ്വം വധിക്കുന്നത്
മനുഷ്യന്റെ മാഹാത്മ്യത്തിനും സുവർണ്ണ നിയമത്തിനും
സ്രഷ്ടാവിന്റെ പരിശുദ്ധിക്കും കടകവിരുദ്ധമാണ്".
*(കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥം 2261).*

സമീപകാലത്ത് നമ്മുടെ രാജ്യത്ത് ഏറെ ചർച്ച ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു കാര്യമാണ് ഗർഭസ്ഥശിശുക്കളെ കൊല്ലുന്നതിന് പരിരക്ഷ നൽകുന്ന നിയമം. 6 മാസം വരെ വളർച്ചയെത്തിയ ഗർഭസ്ഥ ശിശുക്കളെ അമ്മയുടെ ഉദരത്തിൽ വച്ചു തന്നെ കൊന്നുകളയുവാൻ രാജ്യത്തെ നിയമം അനുവദിക്കുന്നു. മനുഷ്യ ജീവൻ അമ്മയുടെ ഉദരത്തിൽ രൂപമെടുക്കുന്ന നിമിഷം മുതൽ സംരക്ഷിക്കപ്പെടേണ്ടതാണ്. കാരണം അസ്ഥിത്വത്തിന്റെ ആദ്യ നിമിഷം മുതൽ ഒരു മനുഷ്യജീവി ഒരു വ്യക്തിയുടെ എല്ലാ അവകാശങ്ങളോടും കൂടി അംഗീകരിക്കപ്പെടേണ്ടവനാണ്. ഒരു മനുഷ്യ ശിശുവിന്റെ ജീവിക്കുവാനുള്ള അവകാശം ഒരിടത്തും ലംഘിക്കപ്പെടുവാൻ പാടില്ല. "മാതാവിന്റെ ഉദരത്തിൽ നിനക്ക് രൂപം നൽകുന്നതിനു മുൻപേ ഞാൻ നിന്നെ അറിഞ്ഞു, ജനിക്കുന്നതിനു മുൻപേ ഞാൻ നിന്നെ വിശുദ്ധീകരിച്ചു" (ജറമിയ 1:5). ജീവൻ സംരക്ഷിക്കുവാനുള്ള മഹനീയമായ ദൗത്യം ദൈവം മനുഷ്യനാണ് നൽകിയിരിക്കുന്നത്. ഈ ദൗത്യം നിറവേറ്റുന്നതിന് മനുഷ്യ സമൂഹത്തെ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുക എന്ന ഉത്തരവാദിത്വം സ്റ്റേറ്റിനാണ്. ആ ഉത്തരവാദിത്വത്തിൽ നിന്ന് രാജ്യം ഒഴിഞ്ഞുമാറുന്നത് ജനിക്കാനിരിക്കുന്ന തലമുറയോട് രാജ്യം പരസ്യമായി നടത്തുന്ന വെല്ലുവിളിയാണ്. ഇത് ഒരു പരിഷ്കൃത സമൂഹത്തിന് ഭൂഷണമല്ല. ഏറ്റവും സുരക്ഷിതമെന്ന് നാം കൽപിച്ചുവച്ചിരിക്കുന്ന അമ്മമാരുടെ ഗർഭപാത്രം അതീവ സുരക്ഷാ ഭീക്ഷണിയുള്ള ഇടമാണ്. ലോകത്ത് ഏറ്റവുമധികം കുഞ്ഞുങ്ങൾ മരിക്കുന്നത് പട്ടിണി മൂലമോ, വാഹനാപകടത്തിലോ അല്ല. അമ്മമാരുടെ നിരുത്തരവാദിത്വപരമായ തീരുമാനത്തിലൂടെ ഗർഭപാത്രത്തിൽ വച്ച് കൊല്ലപ്പെടുന്നവരാണ്. മരണം ആസന്നമായാൽ പോലും ഒരു രോഗിക്ക് നൽകേണ്ട സാധാരണ പരിചരണം നിഷേധിക്കാൻ പാടില്ലായെന്ന് പരിശുദ്ധ കത്തോലിക്കാ സഭ പഠിപ്പിക്കുന്നു.

മനുഷ്യജീവന്റെ മൂല്യം ദൈവീക പദ്ധതിയുമായി ചേർത്ത് മനസ്സിലാക്കുമ്പോഴാണ് അതിന്റെ അർത്ഥം കൂടുതൽ മനസ്സിലാവുന്നത്. മനുഷ്യജീവന്റെ തുടക്കം ദൈവീക ജീവനിൽ നിന്നാണ്. ജീവന്റെ തുടക്കം മുതൽ അതിന്റെ തുടർച്ച ദൈവമാണ് നയിക്കുന്നത്. മനുഷ്യനിൽ തുടങ്ങുന്നതിന് പരിധിയുണ്ട്, ദൈവത്തിൽ രൂപപ്പെടുന്നതിന് പരിധിയില്ലാ എന്നതാണ് യാഥാർത്ഥ്യം! ജീവന്റെ ഉറവിടവും ഉടമസ്ഥതയും ദൈവത്തിനായതിനാലാണ് മറ്റുള്ളവരുടെ ജീവന്റെ മേൽ കൈവയ്ക്കാൻ നമുക്കധികാരം ഇല്ലായെന്ന് പറയുന്നത്. കർത്താവ് കായേനോട് ചോദിച്ചു: ‘‘നിന്റെ സഹോദരൻ ആബേൽ എവിടെ? അവൻ പറഞ്ഞു: എനിക്കറിഞ്ഞുകൂടാ. സഹോദരന്റെ കാവൽക്കാരനാണോ ഞാൻ? എന്നാൽ കർത്താവ് പറഞ്ഞു: നീ എന്താണ് ചെയ്തത്? നിന്റെ സഹോദരന്റെ രക്തം മണ്ണിൽ നിന്ന് എന്നെ വിളിച്ച് കരയുന്നു. നിന്റെ കൈയിൽ നിന്നു നിന്റെ സഹോദരന്റെ രക്തം കുടിക്കാൻ വായ് പിളർന്ന ഭൂമിയിൽ നീ ശപിക്കപ്പെട്ടവനായിരിക്കും.’’ (ഉൽപ്പത്തി 4:9-11)

ജനിക്കുവാനുള്ള കുഞ്ഞുങ്ങളെ കൊല്ലരുത്! ആഗ്രഹിച്ചിട്ടും മക്കളെ ലഭിക്കാത്ത മാതാപിതാക്കൾ ഈ ലോകത്തുണ്ട് എന്നത് കെട്ടുകഥയല്ലല്ലോ. ജീവനെ മാനിക്കുവാൻ സഭാമക്കൾ ഏവരും കടപ്പെട്ടിരിക്കുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കോസ്






# ജീവന്റെ മൂല്യവും മഹത്വവും വി. ഗ്രന്ഥത്തിലും സഭയുടെ ഔദ്യോഗിക പ്രബോധനത്തിലും

**റവ. ഡോ. ജോൺ പടിപ്പുരയ്ക്കൽ,**
വികാരി, സെന്റ് മേരീസ് കത്തീഡ്രൽ, പട്ടം, തിരുവനന്തപുരം

വൈരുദ്ധ്യങ്ങളുടെയും സങ്കീർണതകളുടെയും മദ്ധ്യേയാണ് ജീവന്റെ മൂല്യവും മഹത്വവും നാം ചർച്ചാവിഷയമാക്കുന്നത്. കുട്ടികൾ വേണ്ട എന്നു തീരുമാനിച്ച് വിവാഹജീവിതത്തിലേക്ക് പ്രവേശിക്കുന്നവർ ഒരു ഭാഗത്ത്; കുട്ടികൾ ആവാം എന്നാൽ ഉടനെ വേണ്ട എന്നു തീരുമാനിച്ച് വിവാഹജീവിതത്തിലേക്കു പ്രവേശിക്കുന്നവർ മറുഭാഗത്ത്. രണ്ടാമത്തെ കൂട്ടർ, കുട്ടികൾ വേണമെന്ന് പിന്നീട് ആഗ്രഹിക്കുമ്പോൾ കുട്ടികളെ ലഭിക്കുന്നില്ല എന്നതും നമ്മുടെയൊക്കെ ശ്രദ്ധയിൽ പെട്ടിട്ടില്ലേ? കുട്ടികൾ വേണമെന്ന് ആത്മാർത്ഥമായി ആഗ്രഹിച്ചിട്ടും കുട്ടികളെ ലഭിക്കാത്ത ദമ്പതികളുടെ ദു:ഖവും നമ്മുടെ അറിവിലും അനുഭവത്തിലുമുണ്ടല്ലോ! അവസാനം പറഞ്ഞ അനുഭവങ്ങളിൽ പലതിലും കുട്ടികൾ ഉണ്ടാകാത്തതിന്, വൈദ്യശാസ്ത്രപരമോ, ശരീരശാസ്ത്രപരമോ ആയ കാരണങ്ങൾ ചൂണ്ടിക്കാണിക്കാനും ആവുന്നില്ല. കുട്ടികൾ ലഭിക്കുന്നതിന് ആധുനികപ്രജനന മാർഗ്ഗങ്ങൾ (Modern Fertility Techniques) അവലംബിച്ച് വിജയം കാണാത്തവർ; പിന്നീട് യാതൊരു വിധ ചികിത്സകളും ഇല്ലാതെ കുഞ്ഞുങ്ങളെ ലഭിച്ചവരുണ്ട്. "കർത്താവിന്റെ ദാനമാണ് മക്കൾ, ഉദരഫലം ഒരു സമ്മാനവും" എന്ന ദൈവവചനം (സങ്കീ. 127: 3), ഇത്തരം സന്ദർഭങ്ങളിൽ നാം ഓർത്തു പോകുന്നു. സ്രഷ്ടാവായ ദൈവമാണ് കുഞ്ഞുങ്ങളെ നല്കുന്നത്; ഓരോ ജീവനും ദൈവത്തിന്റെ പരിപാലനയിൽ രൂപമെടുക്കുന്നതാണ്.

ജീവൻ നല്കാൻ പ്രാപ്തനല്ലാത്ത മനുഷ്യൻ ജീവനെ ഇല്ലാതാക്കാൻ കാട്ടുന്ന നൃശംസതയും നമ്മുടെ മുമ്പിൽ ഇന്നു കൂടുതലായി അരങ്ങേറുന്നതിന് നാം സാക്ഷികളാണ്. ജീവന് ഈ ലോകത്തിലേക്ക് പ്രവേശനം നിഷേധിക്കുന്ന ഗർഭനിരോധനമാർഗ്ഗങ്ങൾ (Contraception, Sterilization) ധാർമ്മിക വിചിന്തനമില്ലാതെ ഇന്ന് മനുഷ്യൻ സ്വീകരിക്കുന്നുണ്ട്. ജീവന് ആരംഭമിടാൻ ദൈവത്തോട് സഹകരിച്ച് ദമ്പതികൾ തന്നെ പുതുജീവനെ അമ്മയുടെ ഉദരത്തിൽ വച്ചു തന്നെ ഇല്ലാതാക്കുന്ന ക്രൂരതയ്ക്ക് (Abortion) നിയമസാധുത നല്കുന്നത് സർവസാധാരണമായിരിക്കുന്നു. ഗർഭപാത്രത്തിനു പുറത്തു ജീവിക്കുവാൻ പ്രാപ്തിയുള്ള ആറു മാസം പ്രായമായ കുഞ്ഞിനെ പോലും നശിപ്പിക്കുവാൻ അനുവാദം നല്കുന്ന പുതിയ ബില്ലിന് ഇന്ത്യൻ ഗവണ്മെന്റ് അനുവാദം നല്കുവാൻ തയ്യാറായി എന്നത് ഇന്ത്യൻ ജനതയെ ചിന്തിപ്പിക്കേണ്ടതാണ്. വംശത്തിന്റെ, ജാതിയുടെ, രാഷ്ട്രീയത്തിന്റെ പേരിലൊക്കെയുള്ള ഹത്യകൾ ഏറി വരുമ്പോൾ മനസ്സിലാകുക, ഇന്ന് ജീവന്റെ മൂല്യവും മഹത്വവും തിരിച്ചറിയാതെ മനുഷ്യർ പരസ്പരം കൊന്നൊടുക്കുകയാണ്.



ജീവൻ ഗുണപരമായ നിലവാരം തകർക്കുന്ന മദ്യത്തിന്റെ സുലഭമായ ലഭ്യതയ്ക്ക് കളമൊരുക്കുന്നത് ഭരണകൂടങ്ങൾ തന്നെയാണ്; സാമ്പത്തിക വരുമാനം മാത്രമാണ് ഭരണകൂടങ്ങളുടെ ലക്ഷ്യം. ഇതോടൊപ്പം വർദ്ധിച്ചു വരുന്ന മയക്കുമരുന്നിന്റെ വിപണനവും അനേകരുടെ അകാല മൃത്യുവിന് കാരണമാകുന്നുണ്ട്. കാരുണ്യവധം (Euthanasia/Mercy Killing) നിയമവിധേയമാക്കാനുള്ള പ്രവണതയും ഇന്ന് സാധാരണമായിക്കൊണ്ടിരിക്കുന്നു.

ജീവന്റെ ദൈവികമാനത്തെക്കുറിച്ച് കൂടെക്കൂടെ ചിന്തിക്കുവാനും ധ്യാനിക്കുവാനും ഈ സാഹചര്യങ്ങൾ നമ്മെ ആഹ്വാനം ചെയ്യുന്നു.

**വി. ഗ്രന്ഥം നല്കുന്ന മനുഷ്യജീവനെക്കുറിച്ചുള്ള പ്രബോധനം**

പ്രപഞ്ചത്തിലെ സമസ്ത ചരാചരങ്ങളും, എല്ലാ ജീവനും ദൈവത്തിന്റെ വാക്കിനാൽ സൃഷ്ടിക്കപ്പെട്ടതാണ്. ദൈവത്തിന്റെ പദ്ധതിയിൽ രൂപമെടുത്തതാണ് അവയെല്ലാം. എന്നാൽ മനുഷ്യനെ ദൈവം സൃഷ്ടിക്കുന്നത് തന്റെ വാക്കിനാലും കരവേലയാലുമാണ്. ദൈവത്തിന്റെ സവിശേഷമായ ആലോചന മനുഷ്യന്റെ സൃഷ്ടിയിൽ ഉണ്ടായിരുന്നു; ഉല്പത്തിപ്പുസ്തകം പറയുക ദൈവം തന്റെ ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചു എന്നാണ് (1:2627). വി. ഗ്രന്ഥത്തിൽ ഛായ (Image) എന്ന പദത്തിന് ഉപയോഗിച്ചിരിക്കുന്നത് ഹീബ്രുവിൽ Selem എന്നും ഗ്രീക്കിൽ Icon എന്നുമുള്ള പദങ്ങളാണ്. ഏതൊന്നിൽ നിന്ന് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടുവോ അതുമായുള്ള, മൂലവുമായുള്ള ആശയഭാവമാണ് ഛായ എന്ന വാക്ക് അർത്ഥമാക്കുക. ദൈവവുമായുള്ള ആശയത്തിലും, ബന്ധത്തിലുമാണ് മനുഷ്യൻ താനാരാണ് എന്ന് മനസ്സിലാക്കുന്നത്. സാദൃശ്യം (Likeness) എന്ന വാക്കിന് ഹീബ്രുവിൽ Demuth എന്നും ഗ്രീക്കിൽ Homoiosis എന്നുള്ള പദങ്ങളാണ് ഉപയോഗിച്ചരിക്കുന്നത്. മൂലവുമായുള്ള സമാനതയെ സൂചിപ്പിക്കുന്നതാണ് സാദൃശ്യം എന്നുള്ള പദം. മനുഷ്യൻ ദൈവത്തെപ്പോലെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ദൈവവുമായുള്ള മനുഷ്യന്റെ സമാനതയാണ് ഇവിടുത്തെ വിഷയം. ദൈവത്തോട് ബന്ധപ്പെട്ടിരിക്കുമ്പോഴും, ആശ്രയിക്കുമ്പോഴുമാണ് മനുഷ്യൻ തന്റെ മൂല്യം തിരിച്ചറിയുക. തനിക്കു ദൈവവുമായുള്ള സമാനത വിശ്വാസദൃഷ്ട്യാ കണ്ടെത്തുമ്പോഴാണ് മനുഷ്യന് തന്റെയും തന്റെ ജീവന്റെയും മഹത്വം കണ്ടെത്താനാവുന്നത്. "യഥാർത്ഥമായ ദൈവദർശനത്തിൽ നിന്നാണ് മനുഷ്യന് തന്റെ മഹത്വവും ജീവന്റെ മൂല്യവും ഗ്രഹിക്കുവാൻ കഴിയുക" എന്ന വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ പ്രബോധനം വളരെയേറെ ശ്രദ്ധാർഹമാണ്. (ജീവന്റെ സുവിശേഷം, 21.1).

ഉൽപത്തിപ്പുസ്തകം രണ്ടാം അദ്ധ്യായം ദൈവം തന്റെ വാക്കിനാലും കരങ്ങളാലും മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നു എന്നു പഠിപ്പിക്കുന്നു. ദൈവികശ്വാസം നല്കിയാണ് ദൈവം മനുഷ്യനെ സചേതനനാക്കിയത് (2:78). മണ്ണെടുത്ത്, കുഴച്ച് മനുഷ്യനെ മെനഞ്ഞെടുക്കുന്നതിലും, അവന് തന്റെ ശ്വാസം നല്കി ജീവചൈതന്യം പകരുന്നതിലുമാണ് മനുഷ്യന് ദൈവം നല്കിയിരിക്കുന്ന മൂല്യവും മഹത്വവും നാം ദർശിക്കുക. സ്ത്രീക്കും പുരുഷനും തുല്യമഹത്വം കല്പ്പിക്കുന്നതും, പരസ്പരപൂരകത്വം വിവക്ഷിക്കുന്നതുമാണ് വി. ഗ്രന്ഥദർശനം. ദൈവത്തെപ്പോലെ സൃഷ്ടിക്കാനും, പ്രപഞ്ചത്തെയും സർവ ജീവജാലങ്ങളെയും പരിപാലിക്കാനുമാണ് മനുഷ്യൻ പ്രപഞ്ചത്തിൽ നിയമിക്കപ്പെട്ടിരിക്കുന്നത് (ഉത്പ. 1: 26-30; 2:18-23; സങ്കീ . 8: 6-9)

**ദൈവപരിപാലനയും വിശ്വാസിയുടെ ബോധ്യങ്ങളും ഉത്തരവാദിത്വവും**

മനുഷ്യജീവനും അവന്റെ ഹൃദയവും ദൈവസൃഷ്ടിയാണെന്ന ബോധ്യം പ്രാർത്ഥനയിൽ വ്യക്തമായി നാം കാണുന്നു (സങ്കീ. 100: 3; 139: 13-16). മാലാഖമാർക്കൊപ്പം ഔന്നത്യം നല്കി, സകല സൃഷ്ടികൾക്കും മേലെ മനുഷ്യനെ ദൈവം പ്രതിഷ്ഠിച്ചു എന്നത് മനുഷ്യനെ വിനയാന്വിതനും നന്ദിയുള്ളവനുമാക്കിത്തീർക്കുന്നു (സങ്കീ. 8: 3-5). മനുഷ്യന്റെ ജീവിതദൗത്യങ്ങളും ദൈവനിയോഗം തന്നെയാണ് (ജെറ. 1-5).

മനുഷ്യജീവന്റെ ഉടമസ്ഥത ദൈവത്തിനുള്ളതാണ്; ജീവനെ പരിപാലിക്കാനും പോഷിപ്പിക്കാനുമുള്ള കാര്യസ്ഥത മാത്രമേ മനുഷ്യനുള്ളൂ. ജീവന്റെ മേലുള്ള ഏത് ലംഘനവും ഇക്കാരണത്താൽ ഗൗരവവമായി കണക്കാക്കപ്പെട്ടിരുന്നു. "കൊല്ലരുത്" എന്ന പ്രമാണം (പുറ 20.13; നിയ. 5:17) മനുഷ്യനും ദൈവവും തമ്മിലുള്ള ഉടമ്പടിയുടെ ഭാഗമാണ് ജീവനോടുള്ള അക്രമത്തെ നിരോധിക്കുന്ന ആഹ്വാനം: **ജീവരക്തത്തിനു മനുഷ്യനോടും മൃഗത്തോടും ഞാൻ കണക്കുചോദിക്കും. ഓരോരുത്തനോടും സഹോദരന്റെ ജീവനു ഞാൻ കണക്കു ചോദിക്കും. മനുഷ്യരക്തം ചൊരിയുന്നവന്റെ രക്തം മനുഷ്യൻ തന്നെ ചൊരിയും; കാരണം, എന്റെ ഛായയിലാണു ഞാൻ മനുഷ്യനെ സൃഷ്ടിച്ചത്** (ഉത്പ. 5-6). പഴയനിയമ ചിന്ത അനുസരിച്ച് ജീവൻ രക്തത്തിലാണ് നിക്ഷിപ്തമായിരിക്കുന്നത് (ലേവ്യാ. 17:11). ദൈവദാനമായ ജീവൻ മന:പൂർമായ എല്ലാ ഹത്യയ്ക്കും വധശിക്ഷയാണ് വി. ഗ്രന്ഥം കല്പിച്ചിരിക്കുന്നത്. നിഷ്ക്കളങ്കനായ മനുഷ്യന്റെ ജീവനെ എടുക്കു

ന്നവനും, അതിനു കൂട്ടു നില്ക്കുന്നവനും നിർബന്ധമായും വധശിക്ഷ കല്പിച്ചിരുന്നു. (നിയ. 27:25; 24: 17-18; പുറ. 21:12).

ശാരീരിക ജീവനെ സംബന്ധിച്ച് പഴയനിയമ കല്പനയക്ക് പുതിയ നിയമം മാറ്റം വരുത്തുന്നില്ല. ഒരു ശിശുവിന്റെ ജനനത്തോടെയാണ് മനുഷ്യന്റെ വീണ്ടെടുപ്പും രക്ഷാകര വേലയും ആരംഭിക്കുക-ദൈവപുത്രനായ യേശുവിന്റെ അവതാരത്തിലൂടെ. ദൈവപുത്രനായ യേശുവിന്റെ ജീവൻ രക്ഷിക്കുവാൻ ദൈവം തന്നെ ഇടപെടുന്നതായി നാം കാണുന്നു (മത്താ. 2:13-23) ജീവനെ ഹനിക്കുന്നതുപോലെ ഗൗരവമാണ് ഒരുവന്റെ ആത്മിക, മാനസികാരോഗ്യത്തിന് ഹാനിവരുത്തുന്നതുമെന്ന യേശുവിന്റെ ഉപദേശം ശ്രദ്ധേയമാണ് (മത്താ. 5:12-22). വിശക്കുന്നവന് അപ്പം നല്കുന്ന, രോഗിക്ക് സൗഖ്യം നല്കുന്ന യേശു മനുഷ്യജീവൻ പ്രാധാന്യം തന്നെയാണ് നമ്മെ പഠിപ്പിക്കുന്നത് (മത്താ. 8: 1ള). അന്ത്യവിധിയുടെ മാനദണ്ഡം അപരനിൽ യേശുവിനെ കണ്ട് അവന്റെ ജീവനെ പരിപോഷിപ്പിക്കുന്നതാണ്: വിശക്കുന്നവന് അപ്പം നല്കുക; ദാഹിക്കുന്നവന് കുടിക്കുവാൻ കൊടുക്കുക; നഗ്നനെ ഉടുപ്പിക്കുക; തടവിലയാവനെ സന്ദർശിക്കുക, അഭയാർത്ഥിക്കു തല ചായ്ക്കാനിടം നല്കുക; രോഗിക്ക് സാന്ത്വനം അരുളുക ഇവയാണ് (മത്താ. 25: 31-46). തന്റെ മനുഷ്യാവതാരത്തിന്റെ ലക്ഷ്യം തന്നെ ജീവന്റെ മഹത്വീകരണമാണ് എന്ന് യേശു പഠിപ്പിക്കുന്നുണ്ട്: ''ഞാൻ വന്നിരിക്കുന്നത് അവർക്കു ജീവനുണ്ടാകാനും അതു സമൃദ്ധമായി ഉണ്ടാകാനുമാണ്'' (യോഹ. 10:10). അപരന്റെ ജീവനെ സംരക്ഷിക്കുതിന് സ്വജീവൻ തന്നെ നല്കാൻ സന്നദ്ധനായ വിശുദ്ധ മാക്സസ്മില്യൻ കോൾബെയെ പ്രചോദിപ്പിച്ചതും യേശുവിന്റെ വചനം തന്നെയാണ്: "സ്നേഹിതനു വേണ്ടി ജീവൻ അർപ്പിക്കുന്നിനേക്കാൾ വലിയ സ്നേഹം ഇല്ല (യോഹ. 15:13).

ഈ ലോകത്തിൽ ജീവൻ ആരംഭിക്കുന്നത് ദൈവത്തിന്റെ സവിശേഷമായ പരിപാലനയിലാണ്.

അത് ദൈവികപദ്ധതിയിലാണ് പോഷിപ്പിക്കപ്പെടുന്നതും നയിക്കപ്പെടുന്നതും. ദൈവത്തിൽ വിലയം പ്രാപിക്കുവോളം അത് സംരക്ഷിക്കുവാൻ ഓരോരുവനും ഉത്തരവാദിത്തമുണ്ട്; സ്വജീവൻ മാത്രമല്ല, അപരന്റെ ജീവൻ സംബന്ധിച്ചും മനുഷ്യൻ സംരക്ഷകനും കാര്യസ്ഥനുമാണ്.

### ജീവന്റെ വിലയും ശ്രേഷ്ഠതയും സഭാപ്രബോധനത്തിലും പാരമ്പര്യത്തിലും

ആദിമ നൂറ്റാണ്ടുകൾ മുതലിന്നോളം സഭയുടെ പ്രബോധനത്തിലും ശുശ്രൂഷകളിലും മനുഷ്യജീവന്റെ വിലയും ശ്രേഷ്ഠതയും സവിശേഷമായ ശ്രദ്ധയുടെ വിഷയങ്ങളാണ്. ജീവന്റെ സംരക്ഷത്തിനും പോഷണത്തിനും സമഗ്രമായ വളർച്ചയ്ക്കും സഭ നല്കി വരുന്ന ശ്രദ്ധ നിസ്തുലമാണ്. സഭയുടെ വിദ്യാഭ്യാസ, ആരോഗ്യ, തൊഴിൽ, കൃഷി രംഗത്തെ എല്ലാ ഇടപെടലുകളും കണ്ടുപിടുത്തങ്ങളും മനുഷ്യജീവനോടുള്ള സഭയുടെ ഔത്സുക്യം പ്രകടമാക്കുന്നതാണ്. ലോകത്തിലെ ഏറ്റവും വികസിത രാജ്യങ്ങൾ, പ്രത്യേകിച്ച് യൂറോപ്പും അമേരിക്കയും, ഇന്ന് ആ അവസ്ഥയിൽ എത്തി നില്ക്കുന്നതിലുള്ള ക്രിസ്തീയ സംഭാവന നിർണ്ണയാതീതമാണ്. അവികസിത രാജ്യങ്ങളിലേക്ക് മിഷനറിമാർ സുവിശേഷവുമായി പോയപ്പോഴും പ്രഘോഷണത്തിൽ മാത്രം ഒതുങ്ങുന്ന പ്രേഷിത പ്രവർത്തനമല്ല അവർ നിർവഹിച്ചത്, മനുഷ്യനെ ശുശ്രൂഷിക്കുന്നതിനാണ് അവർ ശ്രദ്ധിച്ചത്. മതമോ വിശ്വാസമോ പരിഗണിക്കാതെ മനുഷ്യനെയും മനുഷ്യജീവനെയും പോഷിപ്പിക്കുവാനും സംരക്ഷിക്കുവാനും മിഷനറിമാർ ഉത്സുകരായിരുന്നു. അതീവ ത്യാഗബുദ്ധിയോടെയും സമർപ്പണത്തോടെയും ഇന്നും ജീവന് ശുശ്രൂഷചെയ്യുന്നവരും, അതുകൊണ്ടു തന്നെ രക്തസാക്ഷിത്വം വഹിക്കേണ്ടി വരുന്നവരുടെയും ജീവിതം നമുക്ക് മുന്നിലുണ്ടല്ലോ.

പ്രായോഗിക സമീപനങ്ങളിലും വിഷയങ്ങളിലും എടുക്കുന്ന നിലപാടുകളിലൂടെയാണ് ഒന്നാമതായി സഭയുടെ ജീവനോടുള്ള നിലപാടിനെ നാം മനസ്സിലാക്കുക. ഗർഭനിരോധനം, ഗർഭഛിദ്രം എന്നീ വിഷയങ്ങളിൽ സഭ കർശനമായ നിലപാടുകളാണ് എക്കാലവും സ്വീകരിച്ചിട്ടുള്ളത്. വിവാഹജീവിതത്തിന്റെ ലക്ഷ്യങ്ങളിലൊന്നായ ഫല




പുഷ്ടിയുടെ നിരസിക്കലാണ് ഗർഭനിരോധനത്തിൽ നാം കാണുക (കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥം, 1652, 1664; സഭ ആധുനികലോകത്തിൽ, 50.1; ഹുമാനെ വീത്തെ, 11). ജീവന് ലോകത്തിലേക്കു പ്രവേശിക്കാനുള്ള അനുവാദം നിഷേധിക്കുന്ന പ്രവൃത്തിയാണ് ഗർഭനിരോധനം. അമ്മയുടെ ഉദരത്തിൽ ഉരുവായ ശിശുവിനെ നശിപ്പിക്കുന്ന പ്രവൃത്തിയായ ഗർഭഛിദ്രം, ധാർമിക തിന്മയും നിയമത്തിനെതിരുമാണ് എന്ന് ഡിഡാക്കെയും ഇതര പ്രാചീന ഗ്രന്ഥങ്ങളും തെർത്തുല്യൻ തുടങ്ങിയ പിതാക്കന്മാരെയും ഉദ്ധരിച്ചുകൊണ്ട് മതബോധനം അസന്നിഗ്ദമായി പഠിപ്പിക്കുന്നു (കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥം 2271). രാണ്ടം വത്തിക്കാൻ സൂനഹദോസിന്റെ പ്രബോധനവും ഗർഭഛിദ്രത്തെ നിരാകരിച്ചുകൊണ്ട് ജീവൻ അലംഘനീയതയെ ഉയർത്തിപ്പിടിക്കുന്നു (സഭ ആധുനിക ലോകത്തിൽ, 51.3; ജീവൻ സുവിശേഷം, 58). മന:പൂർവമായ ഗർഭഛിദ്രം മഹറോൻ ശിക്ഷ കല്പ്പിക്കുന്ന പാശ്ചാത്യ-പൗരസ്ത്യ സഭാനിയമങ്ങൾ ജീവന്റെ ധ്വംസനത്തെ എത്ര ഗൗരവമായി കാണുന്നു എന്നു വ്യക്തമാണ് (CIC, 1398; 1314, 1323 1324; CCEO, 1450.2; കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥം, 2272). ദുർബലമായ ജീവനെ നശിപ്പിക്കുന്ന കാരുണ്യരഹിതമായ ദയാവധം ധാർമികമായി അസ്വീകാര്യമാണ് എന്ന് സഭ പഠിപ്പിക്കുന്നു (കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥം, 2276-79). സ്വജീവനും അപരന്റെ ജീവനും ഹാനികരമാകുന്ന എല്ലാ നടപടികളെയും സഭ നിഷേധിക്കുന്നു. ഇക്കാരണത്താലാണ് ആത്മഹത്യയും (കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥം, 2280-2283) യുദ്ധവും (കത്തോ



ലിക്കാ സഭയുടെ മതബോധനഗ്രന്ഥം, 2307) സഭയുടെ വിശ്വാസത്തിൽ അസ്വീകാര്യമാകുന്നത്. വധശിക്ഷയൊടുള്ള സമീപനത്തിലും മാറി ചിന്തിക്കുവാൻ സഭ പ്രേരിയായത് മനുഷ്യജീവനോടുള്ള ബഹുമാനം കൊണ്ടാണ്. ജീവന്റെ പവിത്രതയും അലംഘനീയതയും വി. ഗ്രന്ഥത്തിന്റെ അരൂപിയോടു ചേർന്ന് സഭ എന്നും ഉയർത്തിപ്പിടിക്കുന്ന മൂല്യമാണ് ജീവൻ ദൈവത്തിന്റെ ദാനമാണ്; ജീവന്റെ ഉടമ ദൈവവുമാണ്. ജീവൻ ദൈവത്തിൽ നിന്നു വരുകയും, ജീവിതാന്ത്യത്തിൽ അവിടുന്നിൽ വിലയം പ്രാപിക്കുകയും ചെയ്യാനുള്ളതുമാണ് (ജീവന്റെ സുവിശേഷം, 39).

ജീവന്റെ കാര്യസ്ഥത സ്വീകരിച്ച് മനുഷ്യൻ അതിന്റെ ഉടമസ്ഥത കയ്യാളുന്നതാണ് ജീവന്റെ മഹത്വത്തെ ഹനിക്കുന്ന ഇന്നത്തെ എല്ലാ പ്രശ്നങ്ങളുടെയും അടിസ്ഥാനകാരണം. ദൈവിക ദർശനം നഷ്ടപ്പെട്ട മനുഷ്യന്, തന്നെയും അപരനെയും കുറിച്ചുള്ള യഥാർത്ഥമായ കാഴ്ചയും നഷ്ടപ്പെടുന്നു. ഏതെങ്കിലും, എന്തെങ്കിലുമൊക്കെ പരോപകാരപ്രവൃത്തികൾ ചെയ്യുന്നതിനും ഉപരിയായ വസ്തുതയാണ് ജീവന്റെ മൂല്യത്തിനും മഹത്വത്തിനു വേണ്ടിയുള്ള മനുഷ്യന്റെ നിലപാട്. ഏതെങ്കിലും വിദൂരരാജ്യത്ത് മനുഷ്യാവകാശ ലംഘനവും വംശീയഹത്യയും പട്ടിണി മരണവും നടക്കുന്നു എന്നു പറഞ്ഞ് രാഷ്ട്രീയ-പ്രത്യയശാസ്ത്രപരമായ കാരണങ്ങളാൽ പ്രതികരിക്കുന്നവർ സ്വന്തം കൺമുമ്പിൽ നടമാടുന്ന സമാനവും അതിലേറെ നിഷ്ഠൂരവുമായ ജീവധ്വംസനങ്ങളുടെ അവസരങ്ങളിൽ മൗനം അവലംബിക്കുന്നത് യഥാർത്ഥ മനുഷ്യദർശനത്തിന്റെയും മാനുഷികമൂല്യങ്ങളുടെയും ബോധ്യക്കുറവു കൊണ്ടാണ്; അല്ലെങ്കിൽ സ്വകാര്യമായ താല്പര്യങ്ങളെ പ്രതിയുള്ള പ്രയോജനപരമായ നിലപാടുകളാണ് അവരെ നയിക്കുന്നത്.

ഇത്തരുണത്തിലാണ് ജീവനു വേണ്ടിയുള്ള സഭയുടെ നിലപാടുകൾ ശ്രദ്ധേയമാകുന്നത്. ജീവന്റെ മൂല്യവും മഹത്വവും അലംഘനീയതയും ഉയർത്തിപ്പിടിക്കമ്പോൾ, സഭയ്ക്ക് രാഷ്ട്രീയമോ, പ്രത്യയശാസ്ത്രമോ, മതമോ വിഷയമല്ല. മനുഷ്യൻ ഏതു വംശത്തിലും, വർണത്തിലും, മതത്തിലും പെട്ടവനായാലും അവൻ ദൈവസൃഷ്ടിയാണ്. ജീവൻ സംരക്ഷണത്തിനും പോഷണത്തിനും ഗുണപരമായ മെച്ചപ്പെടുത്തലിനും വേണ്ടി സഭ യത്നിക്കുന്നത് ഈ വിശ്വാസത്താലാണ്. വി. ഡാമിയനും, വി. മദർ തെരേസയും, വി. മാക്സില്യൻ കോൾബെയുമൊക്കെ മനുഷ്യ ചരിത്രത്തിലെ തന്നെ വിസ്മയിപ്പിക്കുന്ന ഇതളുകളാണ് -കാരണം അവരെടുത്ത ജീവനു വേണ്ടിയുള്ള ജീവസമർപ്പണമാണ് മനുഷ്യാവകാശങ്ങൾ രൂപം കൊണ്ടത് പാശ്ചാത്യദർശനത്തിലും കത്തോലിക്കാ യൂണിവേഴ്സിറ്റികളിലുമാണ്. മനുഷ്യാവകാശ പ്രഖ്യാപനങ്ങൾ ഐക്യരാഷ്ട്ര സംഘടന നടത്തിയപ്പോൾ (1948), അതിനെ പൂർണമായി സ്വീകരിക്കാൻ സഭ തയ്യാറായി (ഭൂമിയിൽ സമാധാനം, 1963); കാരണം അത് മനുഷ്യമഹത്വത്തെ ഉയർത്തിപ്പിടിക്കുന്നതായിരുന്നു. ചില സന്ദർഭങ്ങളിൽ സഭയ്ക്കു നേരെ വിമർശനശരങ്ങളയക്കുന്നവരും വിസ്മരിക്കുവാനോ മറച്ചുവയ്ക്കുവാനോ ശ്രമിക്കുന്നതും സഭയുടെ മൂല്യാധിഷ്ഠിതമായ നിലപാടാണ്.

ജീവന്റെ മൂല്യം തുടർന്നും പ്രഘോഷിക്കുവാനും, ജീവന്റെ മഹത്വത്തിനു വേണ്ടി ധീരമായ നിലപാട് എടുക്കുവാനും സഭയ്ക്കും വിശ്വാസികൾക്കുമാവണം; കാരണം സഭ പ്രഘോഷിക്കുന്നത് ജീവന്റെ സുവിശേഷമാണ്: ജീവനുണ്ടാകാനും അതു സമൃദ്ധമായി നല്കുവാനുമുള്ള സദ്വാർത്ത.







# മനുഷ്യജീവന്റെ സംരക്ഷണം ക്രൈസ്തവന്റെ പ്രതിബദ്ധത

**റവ. ^ፓ. ഡൊമിനിക് സാവിയോ**
ഡയറക്ടർ, കുടുംബപ്രേഷിത കാര്യാലയം
തിരുവനന്തപുരം മേജർ അതിരൂപതാ

669 ചെക്കോസ്ലോവാക്യൻകുട്ടികൾ അതിൽ 551 പേർ യഹൂദർ.! അവർ തങ്ങളുടെ മാതാപിതാക്കളോടൊപ്പം നാസി കോൺസെൻട്രേഷൻ ക്യാമ്പിൽ നിഷ്ക്കരുണം കൊല്ലപ്പെടേണ്ടതായിരുന്നു. എന്നാൽ, ആ അപകടം തിരിച്ചറിഞ്ഞ ഒരു ചെറുപ്പക്കാരൻ ആ കുട്ടികളെ രക്ഷിക്കാൻ കാണിച്ച സമയോചിതമായ ഇടപെടൽ, അതിനുവേണ്ടി അദ്ദേഹം ഏറ്റെടുത്ത ബുദ്ധിമുട്ടുകൾ, ആ കുട്ടികളെ അതിവിദഗ്ദ്ധമായി ഇംഗ്ലണ്ടിലേക്കു ട്രെയിനിൽ കടത്തി രക്ഷിക്കാൻ സാധിച്ചു. 1939-ൽ രണ്ടാം ലോകമഹായുദ്ധം പൊട്ടിപുറപ്പെടുന്ന വേളയിൽ 30 വയസുള്ള നിക്കോളാസ് വിൻടൺ എന്ന ബ്രിട്ടീഷ് സ്റ്റോക്ബ്രോക്കർ ആയിരുന്നു ആ മഹത്കൃത്യം ചെയ്ത മനുഷ്യത്വം മരവിക്കാത്ത ചെറുപ്പക്കാരൻ. ചെക്കോസ്ലോവാക്യയിലെ പ്രേഗിലെ സിനഗോഗിന്റെ ചുമരിൽ നാസികളാൽ കൊല്ലപ്പെട്ട 77297 യഹൂദരുടെ പേരുകൾ ആലേഖനം ചെയ്യപ്പെട്ടിട്ടുണ്ട്. അതോടൊപ്പം ചേർക്കപ്പെടേണ്ടതായിരുന്നു ആ 551 യഹൂദ കുട്ടികളുടെ പേരുകളും. അത് സംഭവിക്കാതെ പോയത് ഈ ചെറുപ്പക്കാരന്റെ നന്മമൂലം.

ദുർഘടമായ ആ ദൗത്യം നിർവഹിക്കാൻ നിക്കോളാസ് വിൻടൺ ചെയ്തത് ബൃഹത്തായ കാര്യങ്ങൾ: ഒരു സംഘടന അദ്ദേഹം ബ്രിട്ടനിൽ രൂപീകരിച്ചു, അതിന്റെ പ്രവർത്തനത്തിന്വേ പണം ബദ്ധപ്പെട്ടു സ്വരൂപിച്ചു ;കടത്തിക്കൊണ്ടുവരുന്ന കുട്ടികളെ ദത്തെടുക്കാൻ ഇംഗ്ലണ്ടിൽ കുടുംബങ്ങളെ കണ്ടെത്തി; കുട്ടികളെ കൈമാറാൻ കൊണ്ടുവരുന്ന യഹൂദ മാതാപിതാക്കളെ കണ്ടുമുട്ടാൻ രഹസ്യ സങ്കേതങ്ങൾ ചെക്കോസ്ലോവാക്യയിൽ ക്രമീകരിച്ചു; രക്ഷപെടുത്താൻ മാതാപിതാക്കൾ കൈമാറിയ ആയിരക്കണക്കിന് കുട്ടികളുടെ പേരുവിവരങ്ങൾ കയ്യിലുള്ളപ്പോൾ, അത് വെളിപ്പെടുത്താതെ ഉദ്യോഗസ്ഥരുടെ മുൻപിൽ അദ്ദേഹം കള്ളകണക്കുകൾ നിരത്തി; രക്ഷപ്പെടുത്തുന്ന കുട്ടികൾ അവർ യഹൂദരല്ലെന്നു വരുത്തിത്തീർക്കാൻ അവർക്കുവേണ്ടി അദ്ദേഹം കള്ളരേഖകൾ തരപ്പെടുത്തി; അതിനു തടസ്സം നിന്ന നാസി ഉദ്യോഗസ്ഥരെ രഹസ്യമായി കണ്ട് അവർക്കു കൈക്കൂലി കൊടുത്തു പാട്ടിലാക്കി; കുട്ടികളെ ബ്രിട്ടനിൽ എത്തിക്കാൻ 9 ട്രെയിനുകളിലായി വിദഗ്ദ്ധമായി യാത്രാക്രമീകരണങ്ങൾ ചെയ്തു. അതിൽ 8 എണ്ണം

ലക്ഷ്യം കണ്ടു. നിർഭാഗ്യവശാൽ, 250 കുട്ടികളുണ്ടായിരുന്ന ഒൻപതാമത്തെ ട്രെയിൻ തടയപ്പെട്ടു. ആ കുട്ടികളെ പിന്നെ ലോകം കണ്ടിട്ടില്ല.

വംശീയ വെറിയുടെ പേരിൽ ക്രൂരത ആയുധമാക്കി ആയിരങ്ങളെ കൊന്നൊടുക്കാൻ തീരുമാനിച്ച ഹിറ്റ്ലറിന്റെ നാസി പട്ടാളത്തിൻ മുൻപിൽ നിക്കോളാസ് കാട്ടിയത് അതി സാഹസം; വലിയപുലിവാൽ പിടിക്കൽ. എങ്കിലും മനുഷ്യസ്നേഹത്തെ പ്രതി അത് ചെയ്യാൻ അദ്ദേഹം ധീരതകാട്ടി. അത് അനേകർക്ക് അവരുടെ ജീവന്റെ നിലനിൽപിന് കാരണമായി.

പലതവണയായി താൻ രക്ഷപ്പെടുത്തിയ 669 കുട്ടികളെ അദ്ദേഹം പിന്നൊരിക്കലും കണ്ടിട്ടില്ല; താൻ ചെയ്ത കൃത്യത്തെപറ്റി ലോകത്തോരോടും അദ്ദേഹംപറഞ്ഞതുമില്ല; പക്ഷേ, ആ കുട്ടികളുടെ മുഴുവൻ പേരുവിവരങ്ങളും അവരിൽ നിന്ന് ലഭിച്ച എഴുത്തുകളും അദ്ദേഹം ഒരു സ്ക്രാപ്പ്-ബുക്കിൽ സൂക്ഷിച്ചുവച്ചിരുന്നു. 50 വർഷങ്ങൾക്കു ശേഷം, വീട്ടിലെ തട്ടിന്മുകളിൽ പരതുന്നതിനിടയിൽ അദ്ദേഹത്തിന്റെ ഭാര്യ ഗ്രാറ്റെ വിൻടൺ അപ്രതീക്ഷമായി ആ സ്ക്രാപ്പ്ബുക്ക് കണ്ടെത്തുന്നു. അതിൽ കുട്ടികളുടെ വിവരങ്ങളടങ്ങിയ ഒരു ലിസ്റ്റ് കാണുന്നു. അതെന്താണെന്നു ഭർത്താവിനോട് ആരായുന്നു. കുട്ടികളെ രക്ഷപെടുത്താൻ ചെറുപ്പത്തിൽ താൻ കാണിച്ച സാഹസികത അദ്ദേഹം അപ്പോൾ ഭാര്യയോട് വെളിപ്പെടുത്തുന്നു. ആ നിമിഷം മാത്രമാണ് തന്റെ ഭർത്താവു ചെയ്ത ധീരകൃത്യം ആ സ്ത്രീ അറിയുന്നത്. ആ വിവരം അവർ ബിബിസിയോട് പറയുകയും ബിബിസി അത് റിപ്പോർട്ട് ചെയ്യുകയുകയും ചെയ്തു. അങ്ങനെ ലോകവും നിക്കോളാസ്വിൻസ്റ്റൺ എന്ന മനുഷ്യസ്നേഹിയെയും അയാൾ ചെയ്ത ധീരകൃത്യത്തെയും അറിഞ്ഞു.

നിക്കോളാസ്വിൻസ്റ്റൺ രക്ഷപ്പെടുത്തിയ കുട്ടികളുടെ പേരുവിവരങ്ങൾ ബിബിസി പിന്നീട് പ്രസിദ്ധപ്പെടുത്തി. 669 കുട്ടികളിൽ ജീവിച്ചിരുന്ന 80 പേരെ ബിബിസിക്കു കണ്ടെത്താനായി. അവരെ ഒരുമിച്ചുകൂട്ടി. അവിടേക്കു നിക്കോളാസും ഭാര്യയും ക്ഷണിക്കപ്പെട്ടു. തങ്ങളെ രക്ഷിച്ച ആ വലിയ മനുഷ്യനെ കാണാനായതും, താൻ രക്ഷിച്ച കുട്ടികളെ ആദ്യമായി കാണാനായതും, രണ്ടു കൂട്ടർക്കും വേറിട്ടൊരനുഭവമായി. രണ്ടു കൂട്ടരും കണ്ണീർപൊഴിച്ചു. അപ്പനും അമ്മയും എന്നേക്കുമായി നഷ്ടപ്പെട്ടിരുന്ന അവർ നിക്കോളാസ് വിൻസ്റ്റണിന്റെ മക്കൾ എന്ന് വിളിക്കപ്പെട്ടു.

നിക്കോളാസ് വിൻസ്റ്റൺ മാത്രമല്ല, ആയിരക്കണക്കിന് ഹംഗേറിയൻ യഹൂദരെ രക്ഷപ്പെടുത്തിയ സ്വീഡിഷുകാരൻ റൗൾ വാലെൻബെർഗും, ആയിരത്തോളം യഹൂദരെ രക്ഷപ്പെടുത്തിയ ജെർമ്മൻകാരൻ ഓസ്കർ ഷിൻഡ്ലറും, പാവപ്പെട്ടവന്റെ കണ്ണീരൊപ്പിയ മദർതെരേസയും സവിശേഷം പ്രശം സയർഹിക്കുന്നവർ ആണ്. ഇവർ മനുഷ്യ ജീവന് വിലകല്പിച്ച് അതിനെ രക്ഷിക്കാൻ ബുദ്ധിമുട്ടുകൾ ഏറ്റെടുത്തവരാണ്. ഇവരെപ്പോലെ മനുഷ്യത്വം മരവിക്കാത്ത നന്മചെയ്യാൻ എന്ത് ബുദ്ധിമുട്ടും ഏറ്റെടുക്കാൻ തയ്യാറുള്ള നല്ല സമരിയക്കാരെയാണ് ലോകത്തിനാവശ്യം.

**അവഗണിക്കപ്പെടുന്ന ദൈവഹിതം; നടമാടുന്ന കൊലപാതകങ്ങൾ**

മനുഷ്യനെ കൊല്ലരുത് എന്നതാണ് ദൈവനിയമം. കാരണം ദൈവം സ്വന്തം കൈകൊണ്ടു മെനഞ്ഞുണ്ടാക്കി തന്റെ ജീവശ്വാസം നൽകി രൂപപ്പെ ടുത്തിയ സൃഷ്ടിയാണു മനുഷ്യൻ.അവൻ ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടവനാണ്. അവനെ രക്ഷിക്കാൻ വേണ്ടിയാണു ദൈവം തന്റെ തിരുക്കുമാരനെ ബലിയായി നൽകിയത്. മനുഷ്യജീവൻ വളരെ വിലയുള്ളതാണ്. അതിനാൽ, ഗർഭധാരണത്തിന്റെ ആദ്യ നിമിഷം മുതൽ മനുഷ്യജീവൻ സംരക്ഷിക്കപ്പെടണം എന്നാണ് കത്തോലിക്കാസഭയുടെ പ്രബോധനം CCC2270. മനുഷ്യജീവനെ നശിപ്പിക്കുന്നത്, നശിപ്പിക്കാൻ കൂട്ടുനിൽക്കുന്നത്, ഗൗരവതരമായ തിന്മയായിട്ടാണ് സഭകണക്കാക്കുക CCC 2272.




മനുഷ്യനെ നശിപ്പിക്കാൻ കാരണങ്ങൾ കണ്ടെത്തുന്ന; അതിനുവേണ്ടി തെറ്റായ കണക്കുകൾ അവതരിപ്പിച്ചു ന്യായവാദങ്ങൾ നിരത്തുന്ന; കൊന്നൊ

ടുക്കാൻ ആയുധവും, അധികാരവും, പണവും, ശാസ്ത്രസാങ്കേതിക

വിദ്യകളും യഥേഷ്ടം ഉപയോഗിക്കാൻ മടികാണിക്കാത്ത ഒരുലോകത്തു നാം ജീവിക്കുന്നു. ഇവിടെ സ്വന്തം സുരക്ഷയും നിലനിൽപ്പും ഉറപ്പാക്കാൻ ഹേറോദേസിനെപോലെ നിഷ്കളങ്ക ജീവനുകൾ മെതിച്ചുകളയാൻ കല്പനയിടുന്നവരുണ്ട്. ആ കല്പനകൾ പാലിക്കപെടുമ്പോൾ അനേകർക്ക് ഉറ്റവരും ഉടയവരും നഷ്ടമായിരിക്കും.

രണ്ടാം ലോക മഹായുദ്ധത്തിൽ കൊല്ലപ്പെട്ടവർ രണ്ടരകോടി; മുറിവേറ്റവർ അഞ്ചരകോടി. ഹിറ്റ്ലറിന്റെ നാസിപട്ടാളം കൊന്നത് 60 ലക്ഷം യഹൂദരെ; കൂടാതെ 40 ലക്ഷത്തോളം യഹൂദരല്ലാത്തവരെയും പലകാരണങ്ങളാൽ. പേൾ ഹാർബർ ജപ്പാൻ ആക്രമിച്ചു നശിപ്പിച്ചതിന് പകരം വീട്ടാൻ ഹിരോഷിമയിലും നാഗസാക്കിയിലും ആറ്റം ബോംബിട്ടപ്പോൾ അമേരിക്ക ഒരു മിനിറ്റിനുള്ളിൽ കൊന്നത് ഒരുലക്ഷത്തിനാല്പതിനായിരം പേരെ. പിന്നങ്ങോട്ടുള്ള അണുവികിരണത്തിൽ മരണത്തിന്റെയും ദുരിതങ്ങളുടെയും നിലക്കാത്ത ഘോഷയാത്രയായിരുന്നു ജപ്പാനിൽ. 100 വർഷത്തെ കമ്മ്യൂണിസ്റ്റ് വാഴ്ച 10 കോടി മനുഷ്യരെ കാലപുരിക്കയച്ചു. കമ്മ്യൂണിസത്തെ തോൽപിക്കാൻ വിയറ്റ്നാമിൽ അമേരിക്ക യുദ്ധം ചെയ്തപ്പോൾ രണ്ടര ലക്ഷം വിറ്റ്നാമീസുകാർ 20 വർഷം കൊണ്ട് കൊല്ലപ്പെട്ടു. 58000 പട്ടാളക്കാരെ അമേരിക്കക്കും നഷ്ടമായി. ഇതെല്ലാം കൂടാതെ ഇന്ന് വർദ്ധിച്ചു വരുന്ന ജാതിമത രാഷ്ട്രീയ തീവ്രവാദങ്ങളും അവയുണ്ടാക്കുന്ന വൈരവും; മദ്യത്തിന്റെയും ലഹരി പദാർത്ഥങ്ങളുടെയും കച്ചവടവും ഉപയോഗവും; തെറ്റായ ജീവിത ശൈലിയും അതുമൂലമുണ്ടാകുന്ന അനാരോഗ്യവും; സാമ്പത്തിക ലാഭമുണ്ടാക്കാൻ ഡോക്ടർമാരും മരുന്നു കച്ചവടക്കാരും ആശുപത്രി നടത്തിപ്പുകാരും ചേർന്നുള്ള കൂട്ടുകെട്ടിൽ അവർനിർദ്ദേശ്ശിക്കുന്ന അനാവശ്യമായ ചികിത്സാനടപടികളും; രാഷ്ട്രീയക്കാർക്കും പണച്ചാക്കുകൾക്കും വേണ്ടികാര്യങ്ങൾ നടപ്പിലാക്കുന്ന മാഫിയ തലവന്മാരും ഗുണ്ടകളും --ഇതെല്ലം ചേർന്ന് കൊന്നു കൂട്ടുന്ന മനുഷ്യരുടെ എണ്ണം തലപെരുപ്പിക്കുന്നതാണ്.

**ജനസംഖ്യാ നിയന്ത്രണം എന്ന വലിയ ഭീകരത**

ജനസംഖ്യാ വർദ്ധനവിന്റെ പേരിൽ രാഷ്ട്രങ്ങൾ നടപ്പിലാക്കാൻ ശ്രമിക്കുന്ന ജനനനിയന്ത്രണ നിയമങ്ങൾ ഒരുസംഘടിതഭീകരതയാണ്. വസ്തുതാവിരുദ്ധമായ കണക്കുകളും കാരണങ്ങളും നിരത്തി ജനസംഖ്യാ വർധനവ് ഒരു ബാധ്യതയാണ് എന്നു വരുത്തി അതിനു തടയിടാൻ ഗർഭച്ഛിദ്രത്തെയും ജനന നിയന്ത്രണ മാർഗ്ഗങ്ങളെയും പ്രോത്സാഹിപ്പിക്കുമ്പോൾ, മനുഷ്യജീവന്റെ നിലനിൽപ്പിനും വളർച്ചക്കും ഉണ്ടാവുന്ന ഭീഷണി ഒട്ടും ചെറുതല്ല എന്ന് നാം തിരിച്ചറിയണം.. മുൻപു വിവരിച്ച പ്രശ്നങ്ങൾ എല്ലാം കൂടെ ചേർന്നാൽ ള്ള അപകടത്തെക്കാൾ ഭീകരമാണ് ഗർഭഛിദ്രം മൂലമുണ്ടാകുന്ന ഭീഷണി. ആറ്റംബോംബിൽ ഹിരോഷിമയിലും നാഗസാക്കിയിലും കൊല്ലപ്പെട്ട ഒരു ലക്ഷത്തിനാൽപ്പതിനായിരം ആളുകളേക്കാൾ കൂടുതൽ മനുഷ്യജീവനുകൾ ഗര്ഭച്ഛിദ്രത്തിലൂടെ അനുദിനം നശിപ്പിക്കപ്പെടുന്നുണ്ട്.

രണ്ടാം ലോക മഹായുദ്ധത്തിൽ കൊല്ലപ്പെട്ടത് അരക്കോടി മനുഷ്യരെങ്കിൽ ഓരോവർഷവും ഗർഭച്ഛിദ്രത്തിലൂടെ ലോകത്താകമാനം കൊല്ലപ്പെടുന്നത് 5 കോടി ഗർഭസ്ഥശിശുക്കളാണ്. 2015 ൽ ഇന്ത്യയിൽമാത്രം ഒരുകോടിഅമ്പത്താറു ലക്ഷം ഗർഭഛിദ്രം നടന്നു എന്നാണ് റിപ്പോർട്ട്. 5 മാസം ആയ, അതായത് 20 ആഴ്ച വരെയുള്ള ഗർഭസ്ഥശിശുക്കളെ നശിപ്പിക്കാം എന്ന നിയമം നിലവിലുള്ളപ്പോൾ നടന്ന കാര്യം. അതിനി 6 മാസം വരെയുള്ളതാക്കിയാൽ 3 കോടിയോളം ഗർഭസ്ഥശിശുക്കൾ നശിപ്പിക്കപ്പെടാം. രണ്ടാംലോകമഹായുദ്ധത്തിൽ സംഭവിച്ചത് ഭീകരം എന്ന് വാദിക്കുന്നവർ ഗർഭഛിദ്രത്തിലൂടെ ആയിരങ്ങൾ ദിവസവും കൊല്ലപ്പെടുന്നത് ഭീകരമല്ല അത് വ്യക്തി സ്വാതന്ത്ര്യം രാജ്യത്തിന്റെ സുരക്ഷക്കുള്ള മുൻകരുതൽ എന്നൊക്കെ പറയുമ്പോൾ ആപത്കരമാണ്. അതിൽ വലിയ കാപട്യമുണ്ട്.

**ജനപ്പെരുപ്പം തടയാൻ നിരത്തുന്ന ന്യായങ്ങളും യാഥാർഥ്യവും സ്ഥലം തികയില്ല**

1970-ൽ 250 കോടിയായിരുന്ന ലോകജനസംഖ്യ 1994-ൽ 570 കോടിയായി. അതായതു ഇരട്ടിയിൽ കൂടുതൽ ആയി വർധിച്ചു. അങ്ങനെയെങ്കിൽ 2025 ആകുമ്പോഴേക്കും ജനസംഖ്യ 850 കോടിയും 2058 ആകുമ്പോഴേക്കും 1200 കോടിയും ആകും. ഭൂമിയിൽ മനുഷ്യർക്ക് വസിക്കാൻ സ്ഥലം തികയാതെ പോകും എന്നതാണർത്ഥം.

4 സെൻറ് സ്ഥലം ഒരാൾക്ക് വച്ച് ഇന്ന് ഭൂമുഖത്തുള്ള 700 കോടി മനുഷ്യർക്കും കൊടുക്കുകയാണെങ്കിൽ, അവരെയെല്ലാം അമേരിക്കയിലെ ടെക്സാസ് എന്ന ഒരു സ്റ്റേറ്റിൽ മാത്രം പാർപ്പിക്കാം. അത്രമാത്രം സ്ഥലംമാത്രമേ ഇന്ന് ഭൂമിയിൽ മനുഷ്യവാസമുള്ളതായി ഉള്ളൂ, അല്ലെങ്കിൽ അത്രമാത്രം മനുഷ്യരെ ഇന്ന് ഉള്ളൂ എന്നാണ് ഓക്സ് ഫോർഡ് സർവകലാശാലയുടെ നിഗമനം. അതായത്, ഇപ്പോഴുള്ള ജനസംഖ്യയുടെ എത്ര ഇരട്ടിയായിവർദ്ധിച്ചാലും അവർക്കെല്ലാം പാർക്കാനുള്ള സ്ഥലം ഭൂമിയിൽ ഉണ്ടാവും - പങ്കുവയ്ക്കാൻ മടിക്കാതിരുന്നാൽ.

**ഭക്ഷണംതികയില്ല.**
**പട്ടിണിയുണ്ടാകും.**

1950-ൽ ഇന്ത്യയുടെ ജനസംഖ്യ 36 കോടിയും ഭക്ഷ്യ ഉത്പാദനം 5 കോടി ടണ്ണും ആയിരുന്നു. ഇന്ന് ജനസംഖ്യ 134 കോടിയും ഭക്ഷ്യ ഉത്പാദനം 28. 3 കോടി ടണ്ണും ആണ്. 6 കോടി ടൺ അധിക ഭക്ഷ്യശേഖരം ഇന്ത്യൻ ഭക്ഷ്യ ഗോഡൗണുകളിൽ ഉണ്ടെന്നാണ് റിപ്പോർട്ട്.

അമേരിക്ക ഉല്പാദിപ്പിക്കുന്ന ഭക്ഷണം കൊണ്ട് മാത്രം ലോകത്തെ ഇന്നത്തെ ജനങ്ങളെ മുഴുവനും തീറ്റി പോറ്റാം. ജനസംഖ്യാ വർധനവ് മാത്രമല്ല അതോടപ്പം ഹരിതവിപ്ലവും ലോകത്തിൽ യാഥാർഥ്യമായി. 3 ശതമാനത്തോളം ഭക്ഷ്യോത്പാദനത്തിന്റെ വർദ്ധനവും ലോകത്തിൽ ഉണ്ടായിട്ടുണ്ട്.

ഇന്ന് ലോകത്തിൽ ലഭ്യമായ ഭക്ഷ്യോത്പന്നങ്ങളും സ്ഥലലഭ്യതയും ആവശ്യാനുസരണം സ്നേഹപൂർവ്വം പരസ്പരം പങ്കിടാൻ മനുഷ്യർക്കിടയിൽ/ലോകരാജ്യങ്ങൾക്കിടയിൽ തീരുമാനമുണ്ടായാൽ, പട്ടിണിക്കും സ്ഥലമില്ലായ്മക്കും ലോകത്തിൽ യാതൊരു സാധ്യതയുമില്ല...

**ഉണരേണ്ട നീതിബോധം.**
**ഉയരേണ്ട പ്രതിഷേധങ്ങൾ**

നീതിബോധം നമുക്ക് നഷ്ടപ്പെട്ടാൽ ജീവിക്കാൻ മനുഷ്യനുള്ള അവകാശത്തിനുനേരെ നടക്കുന്ന ഒരു ധ്വംസനത്തിനെതിരെയും നാം പ്രതികരിക്കുകയില്ല. മനസാക്ഷി മരവിച്ചാൽ ആരെയും സഹായിക്കാൻ ഒരു ചെറുവിരൽ പോലും അനക്കാൻ തയ്യാറാകാത്ത മനുഷ്യത്വമില്ലാത്തവർ ആയി നാം മാറുകയും ചെയ്യും.

അവിടെ തെറ്റുകൾ ന്യായീകരിക്കപ്പെടും. ഹിറ്റ്ലർമാർ ശക്തി പ്രകടിപ്പിക്കും. തീവ്രവാദികൾക്കും മയക്കുമരുന്ന് മാഫിയകൾക്കും സുരക്ഷിത താവളങ്ങൾ ലഭിക്കും പൗരത്വഭേദഗതികൾ നടപ്പിലാക്കുന്നത് ജന നന്മക്കാണെന്നു വിശ്വസിപ്പിക്കും. ഗർഭസ്ഥ ശിശുക്കൾ കൊല്ലപ്പെടേണ്ടത് ഇന്നിന്റെ ആവശ്യകതയായി വ്യാഖ്യാനിക്കപ്പെടും. മദ്യവും മയക്കുമരുന്നും പുകവലിയും വ്യക്തിസ്വാതന്ത്ര്യത്തിന്റെ ഭാഗമായി മാറും. പണത്തിനും അധികാരത്തിനും മേലെ ഒരു പരുന്തും പറക്കില്ല. മനുഷ്യജീവന്റെ വേട്ട നിർഭയം തുടരും.

**സമയോചിതമായ പ്രതികരണവും നിരന്തരമായ പ്രതിഷേധവും ഫലം കാണാതിരിക്കില്ല.**

അമേരിക്കൻ പട്ടാളം വിയറ്റ്നാമിലെ കുട്ടികളോടും സ്ത്രീകളോടും കാട്ടിയ കൊടിയ ക്രൂരത പത്രമാധ്യമങ്ങൾ പുറത്തുവിട്ടപ്പോൾ,അതുകണ്ട അമേരിക്കൻ ജനത രൂക്ഷമായി സർക്കാരിനെ വിമർശിച്ചു. പ്രതിഷേധം സഹിക്കാതായപ്പോൾ വിയറ്റ്നാമിലെ യുദ്ധം അവസാനിപ്പിച്ച് പട്ടാളത്തെ തിരിച്ചുവിളിക്കാൻ അമേരിക്ക നിർബന്ധിതമായി. കുഞ്ഞുങ്ങളെ ഉപദ്രവിച്ചതിനു പ്രതിഷേധമായി, തിരിച്ചുവന്ന പട്ടാളക്കാരുടെ മുഖത്ത് അമേരിക്കക്കാർ കാർക്കിച്ചു തുപ്പുകയും ചെയ്തു. അമേരിക്കയും റഷ്യയും ബ്രിട്ടനും സഖ്യകക്ഷികളും ജർമ്മനിയിൽ കയറി അവിടുത്തെ കോൺസെൻട്രേഷൻ ക്യാമ്പുകൾ പിടിച്ചെടുത്തില്ലായിരുന്നെങ്കിൽ ഒരു യഹൂദനും അവിടെ പിന്നെ അവശേഷിക്കുമായിരുന്നില്ല.

ഗർഭച്ഛിദ്രത്തെ അനുകൂലിച്ചു കൊണ്ടുള്ള സർക്കാർ നയത്തിനെതിരെ,അബോർഷൻ ക്ലിനിക്കുകൾക്കു പണം നൽകുന്നതിനെതിരെ കത്തോലിക്കാ സഭയും അനുകൂല സംഘടനകളും വർഷങ്ങളോളം അമേരിക്കയിൽ പ്രതിഷേധിച്ചു കൊണ്ടിരുന്നു. ട്രംപ് ഭരണത്തിലേറിയപ്പോൾ, അബോർഷൻ ക്ലിനിക്കുകൾക്കു നല്കിക്കൊണ്ടിരുന്ന ഫെഡറൽഫണ്ട് അദ്ദേഹം നിർത്തലാക്കി. ആ പണം അബോർഷനെതിരെ പ്രവർത്തിക്കുന്ന ക്ലിനിക്കുകൾക്കു നൽകി. അനേകം അബോർഷൻ ക്ലിനിക്കുകൾ ഫണ്ടില്ലാതെ നിർത്തേണ്ടി വന്നു. വളരെയധികം സ്റ്റേറ്റുകളിൽ അബോർഷന് വിലക്കുവന്നു.

**നല്ല നിലപാടുകൾ ജീവനെ സംരക്ഷിക്കും**

മനുഷ്യനോടും അവന്റെ ജീവിതത്തോടും യേശുവിനുണ്ടായിരുന്ന പ്രതിബദ്ധത നമുക്ക് നഷ്ടമാകരുത്. സകല ജനത്തിനും വേണ്ടിയുള്ള സന്തോഷത്തിന്റെ സദ്വാർത്തയായിരുന്നു അവൻ. സകലരെയും രക്ഷിക്കാൻ വേണ്ടിയായിരുന്നു അവൻ മരണം കൈവരിച്ചതും. നിങ്ങളിൽ പാപമില്ലാത്തവർ കല്ലെറിയട്ടെ എന്ന അവന്റെ നിലപാടിനു മുൻപിൽ കൊല്ലാൻ വന്നവർ മുട്ടുമടക്കി. പാപിനി രക്ഷിക്കപെട്ടു. വാളെടുത്തു പ്രധാന പുരോഹിതന്റെ ഭൃത്യനെ വെട്ടിയതിന് പത്രോസ് ശാസിക്കപ്പെട്ടു. ഭൃത്യൻ സുഖം പ്രാപിക്കുകയും ചെയ്തു. കാനാൻ കാരിയുടെ മകളും ശതാധിപന്റെ ഭൃത്യനും അവർ വിജാതീയരായതിന്റെ പേരിൽ സൗഖ്യം നിഷേധിക്കപ്പെട്ടില്ല. എല്ലാവരിലേക്കും പരന്നൊഴുകുന്ന ജീവന്റെ സംരക്ഷണം. അതായിരുന്നു യേശുവിന്റെ ജീവിതം.

യേശുവിനെപ്പോലെ എല്ലാവരെയും സ്വന്തക്കാരും വേണ്ടപ്പെട്ടവരുമായി കരുതിയാൽ ആരെയും നശിപ്പിക്കുന്ന കാര്യം പരിഗണിക്കേണ്ടി വരില്ല. ഓഷ്വിറ്റ്സിലെ കോൺസെൻട്രേഷൻ-എക്സ്റ്റെർമിനേഷൻ ക്യാമ്പ് വിമോചിപ്പിച്ചതിന്റെ എഴുപത്തഞ്ചാം വാർഷികാഘോഷവേളയിൽ മാർപാപ്പപറഞ്ഞു, 'ഈ പൈശാചികത ഇനി ഒരിക്കലും ഉണ്ടാവരുത്. ഇതിനു മുന്നിലെ നിസ്സംഗത ഒരിക്കലും അംഗീകരിക്കാനാവില്ല.' ഇറ്റലിയിലെ പ്രോലൈഫ് ദിനത്തിൽ മാർപാപ്പ പറഞ്ഞു, "ജനനം മുതൽ മരണം വരെ മനുഷ്യ ജീവൻ സംരക്ഷിക്കുകയും പ്രതിരോധിക്കുകയും ചെയ്യുക"

60 ലക്ഷം യഹൂദരെ കൊന്നൊടുക്കുന്നതിനു മുഖ്യനേതൃത്വം നൽകിയ അഡോൾഫ് ഐക്ക്മാനെ അർജന്റീനയിൽ നിന്നും പിടികൂടി ജറുസലേമിൽ കൊണ്ടുവന്നു വിസ്തരിക്കുമ്പോൾ അന്നാ ഏറണ്ട് എന്ന രാഷ്ട്രീയ തത്വചിന്തക പറഞ്ഞത്, ഫാസിസം ലോകത്തിൽ വിജയിച്ചത് ഫാസിസ്റ്റുകാർ അത് നടപ്പിലാക്കി എന്നതുകൊണ്ടു മാത്രമല്ല, മറിച്ച്, ഇത്രയേറെ കൊലപാതകങ്ങൾ നടക്കുന്നു എന്നറിഞ്ഞിട്ടും മൗനം പാലിച്ചവരുടെ ബലത്തിലാണ് ഫാസിസം വിജയിച്ചത് എന്നാണ്.

മനുഷ്യ ജീവന്റെ നിലനിൽപ്പിനു ഭീഷണി ഉയർത്തുന്ന എല്ലാ കാര്യങ്ങളെയും നമുക്ക് പ്രതിരോധിക്കാം. നമ്മുടെ നിശബ്ദത കൊല്ലാൻ ഒരുമ്പെടുന്നവന് ഒരിക്കലും അനുകൂല്യമാകാതിരിക്കട്ടെ..






# ഉദരഫലം അനുഗ്രഹീതം

**സി. ഡോ. ആൻസിലറ്റ് ഡി. എം**
കോർഡിനേറ്റർ, പ്രോലൈഫ് മൂവ്മെന്റ്, തിരുവനന്തപുരം മേജർ അതിരൂപത

മാർച്ച് 25 മംഗളവാർത്ത തിരുന്നാൾ. മറിയമെന്ന നസ്രത്തിലെ പെൺകുട്ടിയുടെ ഉദരത്തെ ദൈവം തന്റെ രക്ഷാകര പദ്ധതിയുടെ പൂർത്തീകരണത്തിനായി തിരഞ്ഞെടുത്തിരിക്കുന്നു എന്ന വാർത്ത അറിയിക്കപ്പെട്ട ദിവസം. സ്വർഗ്ഗം വിട്ട് ദൈവം ഒരു സ്ത്രീയുടെ സമ്മതത്തിലൂടെ അവളുടെ ഉദരത്തിൽ വന്നുവസിക്കാൻ തിരുവുള്ളമായ മഹത്തായ ദിവസം. പുത്രൻ തമ്പുരാൻ മറിയത്തിന്റെ ഉദരം ഒൻപതു മാസത്തേക്ക് തന്റെ വാസസ്ഥലം ആക്കുവാൻ തീരുമാനിച്ചപ്പോൾ എല്ലാഗർഭസ്ഥ ശിശുക്കളെയും സ്വർഗ്ഗത്തോളം ബന്ധിപ്പിക്കുകയും, ഗർഭധാരണം, ശിശു ജനനം എന്നീ ലോകത്തിലെ സ്വാഭാവിക സംഭവങ്ങളെ തന്റെ നിർമ്മല സാന്നിധ്യത്താൽ വിശുദ്ധീകരിച്ച് മഹത്വപ്പെടുത്തുകയും ചെയ്തു. അങ്ങനെ മറയത്തിലൂടെ എല്ലാ മാതൃത്വങ്ങളും സവിശേഷമായി അനുഗ്രഹിക്കപ്പെട്ടു. മറിയത്തിന്റെ ഉദരത്തെ ദൈവം വസിക്കുന്ന സക്രാരിയാക്കി മാറ്റിയെങ്കിൽ ദൈവഛായയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യശിശുക്കൾ രൂപം കൊള്ളുന്ന ഓരോ ഉദരവും സക്രാരിപോലെ വിശുദ്ധമാണെന്ന് മംഗളവാർത്ത തിരുനാൾ നമ്മെ ഓർമ്മിപ്പിക്കുന്നു.

നൂറ്റാണ്ടുകളായുള്ള ജനപദങ്ങളുടെ കാത്തിരിപ്പിന്റെയും, പ്രാർത്ഥനയുടെയും ഫലമായിരുന്നു നസ്രത്തിലെ മറിയത്തിന്റെ ഉദരഫലമെങ്കിൽ, ഒരു കുടുംബത്തിന്റെ തലമുറകളായുള്ള അനുഗ്രഹങ്ങളുടെയും, സ്വപ്നങ്ങളുടെയും പ്രാർത്ഥനയുടെയും ഉത്തരമാണ് ആ കുടുംബത്തിലേക്ക് ജനിച്ചുവീഴുന്ന ഓരോ ശിശുവും എന്ന യാഥാർത്ഥ്യം നാം മനസ്സിലാക്കണം. "കർത്താവിന്റെ ദാനമാണ് മക്കൾ. ഉദരഫലം ഒരു സമ്മാനവും" (സങ്കീ 127:3).

ദൈവം നിൽകുന്ന അനുഗ്രഹങ്ങളിൽ നിലനിൽക്കുന്ന അനുഗ്രഹങ്ങളാണ് സന്തതികളിലൂടെ വാഗ്ദാനം ചെയ്യപ്പെട്ട അനുഗ്രഹങ്ങൾ. "ഞാനും കർത്താവ് എനിക്ക് നൽകിയ സന്താനങ്ങളും, സീയോൻ പർവ്വതത്തിൽ വസി



ക്കുന്ന സൈന്യങ്ങളുടെ കർത്താവിൽ നിന്നുള്ള ഇസ്രായേലിലെ അടയാളങ്ങളും, അത്ഭുതങ്ങളും ആയിരിക്കും" (ഏശയ്യ 8:8). ദൈവം ഒരു വ്യക്തിയെ അനുഗ്രഹിക്കുമ്പോൾ ആ വ്യക്തിയെ മാത്രമല്ല കാണുക, ആ വ്യക്തിയിലൂടെ, കുടുംബത്തിലൂടെ കൂട്ടിച്ചേർക്കപ്പെടുന്ന തലമുറകളെ കാണുകയും അനുഗ്രഹിക്കുകയും ചെയ്യുന്നു. "അപ്പോൾ ദാവീദ് രാജാവ് അകത്തുപോയി കർത്താവിന്റെ സന്നിധിയിൽ ഇരുന്ന് പറഞ്ഞു കർത്താവായ ദൈവമേ, അവിടുന്ന് എന്നെ ഈ നിലയിൽ എത്തിക്കാൻ ഞാനോ എന്റെ കുടുംബമോ എന്തുള്ളൂ! ദൈവമേ അവിടുത്തേയ്ക്ക് ഇത് നിസ്സാരമായിരുന്നു. ഈ ദാസന്റെ കുടുംബത്തിന് വരാൻ പോകുന്ന കാര്യങ്ങൾകൂടി അവിടുന്ന് വെളിപ്പെടുത്തിയിരിക്കുന്നു. വരാനിരിക്കുന്ന തലമുറകളെ അവിടുന്ന് എനിക്ക് കാണിച്ചു തന്നിരിക്കുന്നു (1 ദിനവൃത്താന്തം 17 :16 ,17). ജെസ്സെയുടെ പുത്രനായ ദാവീദിൽ തന്റെ ഹൃദയത്തിനിണങ്ങിയ ഒരു മനുഷ്യനെ (അപ്പസ്തോല പ്രവർത്തനങ്ങൾ 13:22) കണ്ടെത്തിയ ദൈവം ആ ദാവീദിനെ വംശപരമ്പരയിൽ തന്നെ സ്വപുത്രനേയും ജെസ്സിയുടെ പുത്രനായ ദാവീദിൻ തന്റെ ഹൃദയത്തിൻ ഇണങ്ങിയ ഒരു മനുഷ്യനെ (അപ്പസ്തോല പ്രവർത്തനങ്ങൾ 13: 22) കണ്ടെത്തിയ ദൈവം ആ ദാവീദിന്റെ വംശപരമ്പരയിൽ തന്നെ സ്വപുത്രനെയും കൂട്ടിച്ചേർക്കുകയും, യേശു ദാവീദിന്റെ സുതനെന്ന് വിളിക്കപ്പെടാൻ തിരുമനസ്സാവുകയും ചെയ്തു.

മറിയത്തിന്റെ ഉദരഫലമായ ശിശു ലോകരക്ഷകനായി, ഏകരക്ഷകനായി, ഏകമദ്ധ്യസ്ഥനായി, പാപപരിഹാര ബലിയായി, നിത്യപുരോഹിതനായി, സകല ജനത്തിനും സന്തോഷത്തിന്റെയും, സമാധാനത്തിന്റെയും വലിയ പ്രത്യാശയുടെയും കാരണക്കാരനായി മാറി. ഓരോ ഉദരഫലങ്ങളും ദൈവഹിത പ്രകാരം സ്വീകരിക്കപ്പെട്ട്, സംരക്ഷിക്കപ്പെട്ട്, ദൈവതിരുമുൻപിൽ വളർത്തപ്പെടുമ്പോൾ, ആ കുടുംബത്തിന്റെ മാത്രമല്ല, സകലരുടെയും ആനന്ദത്തിന്റെയും, ആഹ്ലാദത്തിന്റെയും കാരണക്കാരായി അവർ മാറും എന്നതിനു സംശയമില്ല.

ബത്‌ലഹേമിലെ ശിശു ജനനം പോലെ ഓരോ ശിശുവിന്റെയും ജനനം ദൈവത്തിന്റെ അഗ്രാഹ്യവും, അതുല്യവും, അവിസ്മരണീയവുമായ പദ്ധതിയുടെ ഭാഗമാണ് "നാം ദൈവത്തിന്റെ കരവേലയാണ്. നാം ചെയ്യാൻ വേണ്ടി ദൈവം മുൻകൂട്ടി ഒരുക്കിയ പ്രവർത്തികൾക്കായി യേശുക്രിസ്തുവിൽ സൃഷ്ടിക്കപ്പെട്ടവരാണ്" (എഫേസോസ് 2:10). കർത്താവ് ഈ ഭൂമിയെ എന്നുമോർക്കുന്നു. മാനവരാശിയെ ഇപ്പോഴും സ്നേഹിക്കുന്നു, ചരിത്രത്തിൽ ഇന്നും ഇടപെടുന്നു എന്നതിന്റെ ദൃശ്യമായ അടയാളങ്ങളാണ് പിറന്നുവീഴുന്ന ഓരോ ശിശുവും. ഈ ഒരു തിരിച്ചറിവ് ഇല്ലാത്തിടത്ത് ഉദരഫലങ്ങൾ ബാധ്യതകളും, ഒഴിവാക്കപ്പെടേണ്ട ഗാത്രവുമായി മാറുന്നു.

സന്താനങ്ങളെ സ്വീകരിക്കുമ്പോൾ അതിലുള്ള ദൈവത്തിന്റെ പ്രവൃത്തിയെ ഏറ്റുപറയുന്ന അനേകം മാതാപിതാക്കളെ നാം വിശുദ്ധ ഗ്രന്ഥത്തിൽ കാണുന്നു. ഉദരഫലമായ ഭൂമിയിലെ ആദ്യശിശു കായേൽ ജനിച്ചപ്പോൾ ഹവ്വാ ഇപ്രകാരം ഉദ്ഘോഷിച്ചു "കർത്താവ് കടാക്ഷിച്ചു എനിക്ക് പുത്രനെ ലഭിച്ചിരിക്കുന്നു". (ഉല്പത്തി 4:1). കർത്താവിന്റെ പ്രത്യേകമായ കരുതലും, കടാക്ഷവും തന്റെ ഉദരത്തിൽ ജനിച്ച ശിശുവിൽ ആദിമാതാവ് കണ്ടെത്തി. അത് തന്റെ ഹൃദയത്തിൽ നിന്ന് അവൾ ഏറ്റുപറയുകയും ചെയ്തു. നോഹ ജനിച്ചപ്പോൾ ആ ശിശുവിനെ നോക്കി മാതാപിതാക്കൾ പറഞ്ഞത് "ഈ ഭൂമിയിലെ ക്ലേശകരമായ അദ്ധ്വാനത്തിൽ അവർ നമുക്ക് ആശ്വാസം നേടിത്തരും" (ഉല്പത്തി 5:29) എന്നാണ്. പിറന്നുവീഴുന്ന ഓരോ ശിശുവിനെയും നോക്കി ഈ കുഞ്ഞുങ്ങളുടെ കുടുംബത്തിനും, രാജ്യത്തിനും, ലോകത്തിനും ആശ്വാസം നൽകുമെന്ന് വിശ്വാസത്തോടെ ഏറ്റുപറയുന്ന മാതാപിതാക്കന്മാർ ഉണ്ടായിരുന്നെങ്കിൽ എത്രയോ ആശ്വാസ പുത്രന്മാരും, പുത്രിമാരും ഈ കാലഘട്ടത്തിലും ജന്മമെടുത്തേനെ! അനുഗ്രഹീത ശിശുക്കളുടെ ആഗമനത്തെ തടസ്സപ്പെടുത്തുന്ന സാത്താന്റെ കുതന്ത്രങ്ങളോട് കൂട്ടുചേരുന്ന മാതാപിതാക്കൾ യഥാർത്ഥത്തിൽ തങ്ങൾ എന്താണ് ചെയ്യുന്നതെന്ന് അറിയുന്നുണ്ടോ?

ഓരോ ശിശുവിന്റെയും ജനനത്തിൽ ദൈവത്തിന്റെ പ്രവൃത്തികൾ കാണാതെ പോകുന്നു എന്നതാണ് ഈ കാലഘട്ടത്തിലെ ഏറ്റവും വലിയ ദുരന്തം. ഇതിനെ വെറും മനുഷ്യന്റെ മാത്രം പ്രവൃത്തിയായി വിലകുറച്ച് കാണുന്ന പ്രവണത സമൂഹത്തിൽ പ്രബലപ്പെട്ടുവരുന്നു. വൈദ്യശാസ്ത്രപരമായ യാതൊരു കാരണങ്ങളും ഇല്ലാതിരുന്നിട്ടും ഒരു ശിശുവിന് ജന്മം നൽകാൻ കഴിയാത്ത അനേകം ദമ്പതികൾ നമ്മുടെ ചുറ്റുമുള്ളപ്പോൾ, ശാസ്ത്ര

ത്തിന്റെ പ്രതിവിധികളും, സാങ്കേതികവിദ്യകളും തുടർച്ചയായി പരാജയപ്പെടുന്ന അനുഭവങ്ങളിലൂടെ പലരും ഇന്ന് കടന്നുപോകുമ്പോൾ സ്വർഗ്ഗം കനിഞ്ഞനുഗ്രഹിച്ചു നൽകുന്ന ജീവനെ ക്രൂരമായി നശിപ്പിക്കുന്നതും, തികച്ചും അധാർമ്മികമായ മാർഗ്ഗങ്ങളിലൂടെ ജീവന്റെ വരവിനെ പ്രതിരോധിക്കുന്നതും എങ്ങനെ ന്യായീകരിക്കാനാവും? സാഹചര്യങ്ങൾ അനുകൂലമോ പ്രതികൂലമോ ആകട്ടെ, ഉദരത്തിൽ ഉരുവാകന്ന ഓരോ ശിശുവിലും ദൈവത്തിന്റെ കരം ദർശിക്കാൻ സാധിച്ചാൽ, ഓരോ ജീവനു പിന്നിലും ദൈവഹിതവും, ദൈവീക പദ്ധതികളും ഉണ്ടെന്ന് ബോധ്യപ്പെട്ടാൽ ജീവനെ സ്വീകരിക്കുന്നതിനെതിരെ മനുഷ്യമനസ്സുകളിൽ ഉയർന്നുവരുന്ന എല്ലാ ചോദ്യങ്ങളും അപ്രസക്തമാകും, അപ്രത്യക്ഷമാകും.

അവഗണനയും, തിരസ്കരണവുമൊക്കെയായി നീറുന്ന അബലകൾക്ക് സാന്ത്വനവും, ശക്തിയുമായി ദൈവം ശിശുക്കളെ അയക്കുന്നു. അപ്രകാരം ഉദരഫലത്തിലൂടെ ഉയർത്തപ്പെട്ട ഒരമ്മയെ ഉല്പത്തിപ്പുസ്തകം വരച്ചുകാണിക്കുന്നു. അവളാണ് യാക്കോബിന്റെ ആദ്യഭാര്യ ലെയ. “ലെയാ അവഗണിക്കപ്പെടുന്നത് കർത്താവു കണ്ടു. അവിടുന്ന് അവൾക്ക് ഗർഭധാരണശക്തി നൽകി” (ഉൽപ 29:31). തന്റെ ഉദരഫലമായ ഒരോ കുഞ്ഞിന്റെ ജനനത്തിലും അവൾ കർത്താവിന്റെ പ്രവൃത്തിയെ ഏറ്റുപറയുന്നുണ്ട്. തന്റെ രണ്ടാമത്തെ പുത്രൻ ലഭിച്ചപ്പോൾ അവൾ പറഞ്ഞു “ഞാൻ അവഗണിക്കപ്പെടുന്നെന്നറിഞ്ഞു കർത്താവ് എനിക്ക് ഇവനെക്കൂടി നൽകിയിരിക്കുന്നു. അവൾ അവന് ശിമയോൻ എന്ന് പേരിട്ടു” (ഉൽപ 29 :33). മൂന്നു പുത്രന്മാർക്ക് ശേഷം ലഭിച്ച നാലാമത്തെ പുത്രനെയും യാതൊരു വൈമനസ്യവും കൂടാതെ “ഞാൻ കർത്താവിനെ സ്തുതിക്കും” (ഉൽപ 29:35) എന്ന് ഉദ്ഘോഷിച്ചു കൊണ്ട് അവൾ നന്ദിയോടെ ദൈവകരങ്ങളിൽ നിന്ന് സ്വീകരിച്ചു. ‘സ്തുതി’ എന്ന് അർത്ഥമുള്ള ‘യൂദാ’ എന്ന പേരും നൽകി. എല്ലാ സ്തുതിക്കും, പുകഴ്ചയ്ക്കും ഏറ്റം യോഗ്യനായ യോഗ്യനായ കർത്താവായ യേശുക്രിസ്തു ജനിച്ചത് ഈ യൂദാവംശത്തിലാണല്ലോ! അവഗണിക്കപ്പെട്ടവൾ തന്റെ ഉദരഫലത്തിലൂടെ എക്കാലവും അനുസ്മരിക്കപ്പെടുന്ന രക്ഷകന്റെ വംശാവലിയിലെ വല്യമ്മയായി മാറി. സന്താനങ്ങളെ പ്രതി കർത്താവിനെ സ്തുതിക്കുന്നവർക്കുള്ള അനുഗ്രഹങ്ങൾ ആരറിയുന്നു?

കഷ്ടപ്പാടിലും, ക്ലേശങ്ങളിലും, അദ്ധ്വാനത്തിലും, അലച്ചിലിലും മനുഷ്യനിന്ന് വിശ്രമമില്ലാതെ ഓടുകയാണ്. ശരീരത്തിലും, മനസ്സിലും മുറിവേറ്റ അവൻ തന്റെ കൈപ്പേറിയ വേദനകൾ ഒരിക്കലും മറക്കാനാവാതെ കുടുംബത്തിലും, സമൂഹത്തിലും, വെറുപ്പും, വിദ്വേഷവും വിതറുന്നു. ക്ഷമിക്കാനും, മറക്കാനും, പൊറുക്കാനും പറ്റാത്ത ആന്തരിക മുറിവുകളാൽ അലയുന്ന വ്യക്തികൾക്കും, കുടുംബങ്ങൾക്കും സൗഖ്യദായകനായി ദൈവം കുഞ്ഞുങ്ങളിലൂടെ അവതരിക്കുന്നു എന്നത് അവിശ്വസനീയമായി തോന്നാം. എന്നാൽ വി.ഗ്രന്ഥം ഇതിനും സാക്ഷിയാണ്. തന്റെ സഹോദരന്മാരുടെ അവഗണനയ്ക്കും ക്രൂരതയ്ക്ക് പാത്രമായി അടിമത്വജീവിതത്തിലേക്ക് കടന്നുവന്ന ആത്മാർത്ഥവും, വിശ്വസ്തവുമായ ആ ജീവിതത്തിലും തെറ്റിദ്ധരിക്കപ്പെട്ട് വഞ്ചകനായി മുദ്രകുത്തി ജയിലിൽ അടയ്ക്കപ്പെട്ടു. പൂർവ്വയൗസേപ്പിന് ജീവിതം സമ്മാനിച്ചത് മറക്കാനാകാത്ത മുറിവുകളും നൊമ്പരങ്ങളും വേദനകളുമായിരുന്നു. അവൻ എല്ലാം മറക്കാൻ പഠിച്ചത്, അവന്റെ മുറിവുകൾ സുഖപ്പെട്ടത് തന്റെ കുഞ്ഞിന്റെ മുഖത്തു നോക്കിയായിരുന്നു. “എന്റെ കഷ്ടപ്പാടും, പിതാവിന്റെ വീടും എല്ലാം മറക്കാൻ ദൈവം ഇടയാക്കിയിരിക്കുന്നു എന്ന് പറഞ്ഞുകൊണ്ട് അവൻ തന്റെ കടിഞ്ഞൂൽ പുത്രനെ മനാസ്സെ എന്ന് വിളിച്ചു” (ഉൽപ്പത്തി 41:51). എല്ലാം മറക്കാൻ, ദൈവം നൽകിയ കുഞ്ഞിനെ ദൈവഹിതപ്രകാരം സ്വീകരിച്ച ജോസഫ് വിവേകിയായ നല്ലൊരു ഭരണാധികാരിയും, ദൈവത്തിന്റെ ക്ഷമയും, കരുണയും തന്നെ ദ്രോഹിച്ച സഹോദരന്മാർക്ക് നൽകി, തന്റെ ക്ഷേമത്തിലും, ഐശ്വര്യത്തിലും അവരെയും പങ്കാളികളാക്കുന്ന ഒരു ദൈവിക വ്യക്തിയുമായി മാറി.

ഇസ്രായേൽ ജനതയുടെ അടിമത്വത്തിന്റെ വിലാപവും കണ്ണുനീരും ദൈവസന്നിധിയിലെത്തിയപ്പോൾ ഒരു ശിശുവിനെ അവർക്ക് നൽകാൻ സ്വർഗ്ഗം പദ്ധതിയിട്ടു. എന്നാൽ ആ ശിശുവിന്റെ ജനനത്തെ തടയാൻ തിന്മയുടെ ശക്തിയായ സാത്താൻ ഫറവോയാകുന്ന ഭരണാധികാരിയിലൂടെ മുൻകൂട്ടി പ്രവർത്തിച്ചു. “അപ്പോൾ ഫറവോ ജനങ്ങളോട് കൽപ്പിച്ചു, ഹെബ്രായർക്കു ജനിക്കുന്ന ആൺ കുട്ടികളെയെല്ലാം നൈൽ നദിയിൽ എറിഞ്ഞു കളയുവിൻ” (പുറപ്പാട് 1:22). ഒരു ശിശു





വിനെ കൊല്ലുന്നതിലും നല്ലത് ആ കുഞ്ഞ് ജനിക്കാതിരിക്കുന്നതല്ലേ എന്ന് വാദിക്കുന്നവർക്കുള്ള മറുപടി നൽകുന്നത് മോശയുടെ മാതാപിതാക്കളാണ്. അവർ ആ കുഞ്ഞിനെ ജനിക്കാൻ അനുവദിച്ചു എന്നു മാത്രമല്ല, സ്വജീവൻ പണയപ്പെടുത്തി ആ കുഞ്ഞിനെ തങ്ങളാലാകുന്ന കാലമത്രെയും കാത്തു സൂക്ഷിച്ചു വളർത്തി. ഇനിയും കുഞ്ഞിനെ രഹസ്യമായി വളർത്തുക ദുഷ്കരമെന്നു മനസ്സിലായപ്പോൾ അവർ തീർച്ചയായും ദൈവത്തോട് ആലോചന ചോദിച്ചിട്ടുണ്ടാവും. ദൈവം നൽകിയ കുഞ്ഞിനെ മടികൂടാതെ സ്വീകരിച്ച, ദൈവീകപദ്ധതികൾ പൂർത്തിയാക്കേണ്ട കുഞ്ഞിനെ ദൈവത്തിനായി കാത്തു സംരക്ഷിച്ച ആ മാതാപിതാക്കളുടെ പ്രാർത്ഥനയ്ക്ക് ദൈവം നൽകിയ ഉത്തരമാണ് പിന്നീടുള്ള സംഭവങ്ങളിൽ (പുറപ്പാട് 2:3-10) നാം കാണുന്നത്. ഫറവോയുടെ പുത്രിയുടെ കൈയിലെത്തിയ ആ ശിശു ഈജിപ്തിലെ എല്ലാ വിജ്ഞാനവും സ്വന്തമാക്കി ഏറ്റവും സുരക്ഷിതമായ സ്ഥലത്ത് വളരുന്നു. സാഹചര്യങ്ങൾ ഒട്ടും അനുകൂലമല്ല എന്നതിന്റെ പേരിൽ ഗർഭപാത്രത്തിൽ വച്ചുതന്നെ കുഞ്ഞുങ്ങളെ കൊന്നൊടുക്കുകയും, അവരുടെ ജനനത്തെ തടയുകയും ചെയ്യുന്ന മാതാപിതാക്കൾക്ക് മോശയുടെ മാതാപിതാക്കൾ നൽകുന്ന മറുപടി എത്രയോ ശക്തമാണ്. ഉദരഫലം ആരുടെ സമ്മാനമാണോ, ആ കർത്താവ് തന്നെയാണ് മക്കളെ വളർത്തുന്നതും, അവരെ പരിപാലിക്കുന്നതും. നീ ആ ദൈവത്തിൽ വിശ്വസിക്കാനും, പൂർണ്ണമായി ആശ്രയിക്കാനും തയ്യാറായാൽ മാത്രം മതി. അവിടുന്ന് തക്കസമയത്ത് ഇടപെടും. "സിംഹകുട്ടികൾ ഇരകിട്ടാതെ വിശന്നു വലഞ്ഞേക്കാം, കർത്താവിനെ അന്വേഷിക്കുന്നവർക്ക് ഒന്നിനും കുറവുണ്ടാവുകയില്ല". (സങ്കീർ 34:10).

ഒരു വിശ്വാസിയുടെ ജീവിതത്തിലെ എല്ലാ തലങ്ങളിലും പരിശുദ്ധ അമ്മ മാതൃകയായി മുന്നിലുണ്ട്. ജീവന്റെ കാര്യത്തിലും അമ്മ അപ്രകാരം തന്നെ ഒരു ശിശുവിനെ സ്വീകരിച്ച്, സംരക്ഷിച്ച് വളർത്തി നൽകണമെന്നുള്ള സ്വർഗ്ഗത്തിന്റെ അഭ്യർത്ഥനയ്ക്കു മുൻപിൽ ശിരസ്സു നമിച്ച് "ഫിയാത്ത്" പറഞ്ഞ് ധീരതയോടെ ഏറ്റെടുത്തവളാണ് പരി. മറിയം. ലോകത്തിന്റെ ചിന്തകൾക്കും ആലോചനകൾക്കും പ്രായോഗിക പരിജ്ഞാനത്തിനും പിന്നാലെ പോയിരുന്നെങ്കിൽ അനുഗ്രഹിക്കപ്പെട്ട ആ ഉദരഫലത്തെ, സ്വർഗ്ഗത്തിന്റെ സമ്മാനവും, ലോകത്തിന്റെ രക്ഷയുമായ ആ ശിശുവിനെ സ്വീകരിക്കാൻ മറിയമെന്ന ആ പെൺകുട്ടിക്ക് ഒരിക്കലും കഴിയുമായിരുന്നില്ല. ദൈവത്തിന്റെ ഇഷ്ടം തന്നിൽ പരിപൂർണ്ണമായി നിറവേറട്ടെ എന്ന് ഏറ്റു പറഞ്ഞു കൊണ്ട് തന്നെ ത്തന്നെ അവൾ ദൈവീക പദ്ധതിക്ക് പരിപൂർണ്ണമായി അടിയറവച്ചു. അതിന്റെ അപ്രായോഗികതയോ, അപകടമോ, അനിശ്ചിതത്വമോ ഒന്നും ആ സമർപ്പണത്തിൽ നിന്ന് അവളെ പിന്തിരിപ്പിച്ചില്ല. അവിചാരിത ഗർഭം എന്നും (Un expected pregnancy) അനാവശ്യ ഗർഭമെന്നും (Un wanted pregnancy) വിശേഷിപ്പിച്ച് അനേകം ഉദരഫലങ്ങളെ ഇല്ലായ്മ ചെയ്യുമ്പോൾ നസ്രത്തിലെ മറിയം നമുക്കൊരു വെല്ലുവുളിയാണ് കാരണം അന്ന് അവൾക്ക് ഇതിലും എത്രയോ ന്യായമായ കാരണങ്ങൾ ഉണ്ടായിരുന്നു തന്റെ ഉദരഫലത്തെ ഒഴിവാക്കാൻ.

കുടുംബത്തെക്കുറിച്ചും കുഞ്ഞുങ്ങളെ കുറിച്ചുമുള്ള ദൈവഹിതത്തിനു പരിപൂർണ്ണമായി തങ്ങളെത്തന്നെ വിട്ടുകൊടുക്കുന്ന, അതിന് വില കൊടുക്കുന്ന അനേകം ദമ്പതികളെ, കുടുംബങ്ങളെ നേരിൽ കാണാൻ ഈ നാളുകളിൽ എനിക്ക് കഴിഞ്ഞിട്ടുണ്ട് എന്നതും സന്തോഷത്തോടെ ഞാനിപ്പോൾ ഓർക്കുന്നു. സൗകര്യപൂർവ്വം തങ്ങളുടെ ആദ്യ കുഞ്ഞിനെയും, അടുത്ത കുഞ്ഞിനെയും ഒഴിവാക്കുന്ന ദമ്പതികൾക്കു മുൻപിൽ ആറും, ഏഴും, എട്ടും സിസേറിയന് വിധേയരായ അമ്മമാർ ആ ഉദരഫലങ്ങളെ ലോകത്തിന് നൽകാനായി അപമാനവും, തിരസ്കരണവും ഏറ്റുവാങ്ങിയ ദമ്പതികൾ ഇന്നും ജീവിക്കുന്ന ജീവന്റെ സുവിശേഷം തന്നെയാണ്. ലോകത്തെ ലോകത്തിന്റെ മോഹിപ്പിക്കുന്ന സാധ്യതകൾ സന്താനങ്ങളുടെ സ്വീകരണത്തിനും, ദൈവഹിതപ്രകാരമുള്ള അവരുടെ വളർത്തലിനും വിഘാതമെന്ന് തിരിച്ചറിയുമ്പോൾ ഉച്ഛിഷ്ടം പോലെ അവയെ വലിച്ചെറിഞ്ഞു കുടുംബത്തെക്കുറിച്ചുള്ള സ്വർഗ്ഗത്തിന്റെ പദ്ധതി ഏറ്റെടുക്കുന്ന ബലിഷ്ഠത്തോടു ചേർന്നും ദൈവവചനത്തോട് വിശ്വസ്തരായും, തിരുസഭയുടെ പ്രബോധനങ്ങൾ ഹൃദയത്തിൽ ഏറ്റുവാങ്ങിയും ജീവിക്കുന്ന ഈ കുടുംബങ്ങളെ സ്വർഗ്ഗത്തിന്റെ വാതിലുകൾ തുറന്ന് ദൈവം അനുഗ്രഹിക്കുന്നതിന്റെ സാക്ഷ്യങ്ങൾ കേൾക്കുമ്പോൾ ഉദരഫലങ്ങളെ മാനിക്കുന്ന ഉന്നതനായ അവിടുത്തേയ്ക്ക് നിറകണ്ണുകളോടെ നന്ദി അർപ്പിക്കുന്നു.

ഈ മംഗളവാർത്ത തിരുനാൾ മറിയത്തിന്റെ മാതൃത്വത്തിന്റെ അഭിഷേകം, ജീവനുവേണ്ടി സ്വയം വിട്ടുകൊടുക്കാനും, വെല്ലുവിളികൾ ഏറ്റെടുക്കുവാനുള്ള കൃപ എല്ലാ അമ്മമാർക്കും ലഭിക്കട്ടെ, അങ്ങനെ അനുഗ്രഹിക്കപ്പെട്ട ഉദരഫലങ്ങൾ ജനിക്കട്ടെ, ജീവന്റെ സമൃദ്ധിയിൽ സഭയും, രാഷ്ട്രവും, ലോകവും, സമ്പന്നമാകട്ടെ എന്ന് ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു...

കവർ സ്റ്റോറി



# ഞാൻ വന്നിരിക്കുന്നത് ജീവൻ ഉണ്ടാകുവാനും അത് സമൃദ്ധമായി ഉണ്ടാകുവാനുമാണ്

(യോഹ 10:10)




**സാബു ജോസ്**
കെ.സി.ബി.സി പ്രൊലൈഫ് സമിതി
സംസ്ഥാന പ്രസിഡന്റ്


നമ്മുടെ കർത്താവിന്റെ ഈ വാക്കുകളാണ് ഓരോ വിശ്വാസിയുടെയും ജീവിതത്തിൽ പ്രത്യാശ പകരുന്നത്. ജീവിന്റെ സുവിശേഷം പ്രഘോഷിക്കുന്നവരുടെ എണ്ണം ലോകമെങ്ങും അനുദിനം വർദ്ധിച്ചു വരുന്നു. സാർവ്വത്രിക സഭയുടെ അദ്ധ്യക്ഷനും ലോകത്തിന്റെ തന്നെ ശ്രദ്ധാകേന്ദ്രവുമായ പരി.പിതാവ് ഫ്രാൻസിസ് മാർപാപ്പ തന്നെ പ്രോലൈഫ് ദർശനത്തിന്റെ ജീവിക്കുന്ന സജീവ സാന്നിധ്യമാണ്. കത്തോലിക്കാ സഭയുടെ ഏറ്റവും കാര്യക്ഷമമായ വിഭാഗമാണ് പ്രോലൈഫ് അപ്പോസ്തലേറ്റ്. അല്മായരുടെയും കുടുംബത്തിന്റെയും ഭാഗമായിട്ടാണ് മുൻകാലങ്ങളിൽ ജീവന്റെ സംരക്ഷണ വിഭാഗം പരിഗണിക്കപ്പെട്ടിരിക്കുന്നത്. എന്നാൽ ഇപ്പോൾ ജീവന്റെ സംരക്ഷണ വിഭാഗത്തിന് പ്രത്യേക പരിഗണന ലഭിക്കുകയും. സഭയുടെ ഏറ്റവും പ്രസക്തമായ പ്രേക്ഷിതവിഭാഗമായി മാറുകയും ചെയ്തിരിക്കുന്നു.

വി. ജോൺ പോൾ മാർപാപ്പ മനുഷ്യജീവന്റെ മൂല്യത്തെയും അലംഘനീയതയെയും സംബന്ധിച്ച "ജീവന്റെ സുവിശേഷം"എന്ന ചാക്രിക ലേഖനം പ്രസിദ്ധീകരിച്ചതിന്റെ 25-ാം വാർഷികം 2020-ൽ ആഘോഷിക്കുന്നു.

ജീവന്റെ സംസ്കാരത്തിന്റെ സമഗ്രമായ ജീവിത സാക്ഷ്യത്തിലൂടെ ലോകത്തിന് നൽകി കൊണ്ടരിക്കുന്ന "പ്രോലൈഫ് പിതാവാണ്" ഫ്രാൻസിസ് മാർപാപ്പ. മരണത്തിന്റെ സംസ്കാരം കൊടുങ്കാറ്റായി ആഞ്ഞടിച്ച ഒരു കാലഘട്ടത്തിലാണ്. കഴിഞ്ഞ നൂറ്റാണ്ടിലെ ഏറ്റവും ശക്തമായ പ്രവാചക ശബ്ദമായി ജീവന്റെ സുവിശേഷം ലോകം കേട്ടത്. അതിന് ഫലമുണ്ടായി. മറ്റൊരു മതവും, സംസ്കാരവും, സമൂഹവും മുന്നോട്ടു വയ്ക്കാത്ത ഉറച്ച ദർശനവും ബോധ്യങ്ങളുമാണ് കത്തോലിക്കാ സഭ കാഴ്ചവയ്ക്കുന്നത്. അന്നത് കൊടുങ്കാറ്റിന്റെ ശക്തിയായി മാറിയെങ്കിലും ഈ കാലഘട്ടത്തിൽ അത് കൂടുതൽ ശക്തമായി തിരിച്ചു വരുന്നു.

അധികം ആർക്കും അറിവു നൽകാതെ അതിവേഗം അത് പുതിയ രൂപത്തിലും ഭാവത്തിലും അവതരിക്കുന്നു. സുഹൃത്തും സഹചാരിയുമായി അത് നമ്മുടെ സമൂഹത്തിൽ നിറഞ്ഞു നിൽക്കുന്നു. ഇതാ ഇപ്പോൾ നമ്മുടെ കൊച്ചു കേരളത്തിലെ കുടുംബങ്ങളിൽ പോലും കടന്നുകയറി കഴിഞ്ഞിരിക്കുന്നു. ഇനിയും വൈകിയാൽ അത് നമ്മുടെ കുടുംബങ്ങളെ തളർത്തി തകർത്ത് നശിപ്പിച്ചു കളയും.

അധികാരത്തിന്റെ ആധിപത്യത്തിന്റെ

ശക്തിയായി അറിയപ്പെടുന്ന അമേരിക്കൻ ജനതയുടെ പ്രസിഡന്റ് റൊണാൾ ട്രമ്പ് പരസ്യമായി തന്നൊരു 'പ്രൊലൈഫർ' ആണെന്ന് അവകാശപ്പെട്ട് രംഗത്തു വന്നത് സന്തോഷവും പ്രത്യാശയും പകരുന്നു. അപ്പോഴും ആ രാജ്യത്തും വിവിധ രാജ്യങ്ങളിലും ജീവന് എതിരായിട്ടുള്ള വെല്ലുവിളികൾ അതിശക്തമായി ഉയർന്നു വരുന്നത് ഏറെ ആശങ്കയോടെയും ഉത്കഠയോടെയും ഭയത്തോടെയുമാണ് യഥാർത്ഥ വിശ്വാസികൾ വീക്ഷിക്കുന്നത്. ആർക്കും വേണ്ടാത്തവർക്കുവേണ്ടി, ശബ്ദിക്കുവാൻ കഴിയാത്തവർക്കുവേണ്ടി, വരും തലമുറയ്ക്കുവേണ്ടി ശബ്ദിക്കുവാൻ പ്രവാചകരെ ദൈവം അന്വേഷിക്കുന്നു. സഭ അങ്ങനെയുള്ളവരെ കണ്ടെത്തുവാൻ ആത്മാർത്ഥമായി പരിശ്രമിക്കുന്നു.

**“ജനിക്കുവാനും ജീവിക്കുവാനുമുള്ള അവകാശം”**

ഇത് നിഷേധിക്കരുതെന്ന നിലവിളി ലോകമെങ്ങും പോലെ ഇപ്പോൾ നമ്മുടെ ഭാരതത്തിൽ ശക്തമായി ഉയരുന്നു. പ്രീയപ്പെട്ടവരെ നാം ജീവിക്കുന്ന ഈ ഭൂമി കാണുവാൻ, അതിന്റെ മനോഹാരിത അനുഭവിക്കുവാൻ, പറയുവാനും കേൾക്കുവാനുമുള്ള അവകാശം നിഷേധിക്കരുതെയെന്ന് ഉദരത്തിലെ കുഞ്ഞുങ്ങൾ നിലവിളിക്കുന്നു. ഭരണാധികാരികൾ നിയമത്തിന്റെ പിൻബലം ഉറപ്പുവരുത്തി മരണസംസ്കാരത്തിന് വിരുന്നൊരുക്കി താങ്ങും തണലുമായി നിൽക്കുന്ന ദുരവസ്ഥ സജീവമാകുന്നു.

എന്തിനും ഏതിനും കൊലപാതകം ഒരു പരിഹാരമായി ചിലർ കാണുന്നു. വിയോജിപ്പുള്ളവരെയും വേറിട്ട് ചിന്തിക്കുകയും ദൈവത്തെ ആരാധിക്കുകയും ചെയ്യുന്നവരെ ക്രൂരമായി കൊന്നൊടുക്കുന്ന അവസ്ഥ. പ്രതികാരം ചെയ്യുകയില്ലെന്ന് ഉറപ്പുള്ളതുകൊണ്ടല്ലെ ക്രൈസ്തവരെ പരസ്യമായി കഴുത്തുവെട്ടിയും കുരിശിലേറ്റിയും ചുട്ടെരിച്ചും ക്രൂരമായി കൊലചെയ്യുന്നത്.

ആക്രമിച്ചാലും സ്നേഹിക്കുകയും കാരുണ്യ ശുശ്രൂഷകൾ തുടർന്നും നിർവ്വഹിക്കുന്ന പ്രേക്ഷിതരെ നിറതോക്കിന് ഇരയാക്കുകയും വംശഹത്യ നടത്തുകയും, സ്ത്രീകളെയും കുട്ടികളെയും തട്ടികൊണ്ടു പോയി അടിമകളാക്കി പിന്നീട് മതം മാറ്റുന്നവരും ദൈവത്തെ അറിയാത്ത ഭീകരരാണ്. നരഹത്യ നടത്തി അതിൽ ആനന്ദം കണ്ടെത്തുന്നവരുടെ എണ്ണം വർദ്ധിച്ചു വരുന്നു. ആബേലിന്റെ രക്തം പോലെ നിരപരാധികളുടെ രക്തം ദൈവനീതിക്കായി നിലവിളിക്കുമ്പോൾ നമുക്ക് നിസ്സംഗരായിരിക്കാൻ സാധിക്കുമോ?

ഐക്യരാഷ്ട്രസഭയിലും ലോകത്ത് ഏത് രാജ്യത്തും കത്തോലിക്കാ സഭയുടെ ജീവന്റെ സംസ്കാരത്തെക്കുറിച്ചുള്ള പഠനങ്ങൾക്ക് നിലപാടുകൾക്ക് കർമ്മപദ്ധതികൾക്ക് മാറ്റമില്ല എന്നു മാത്രമല്ല ഏത് സാഹചര്യത്തിലും ജീവന്റെ നിർമ്മലമായ സുവിശേഷം സഭ സധൈര്യം പ്രഘോഷിക്കുന്നു, നടപ്പിൽ വരുത്തുവാൻ പരിശ്രമിക്കുന്നു. വിശുദ്ധ ജോൺ പോൾ പാപ്പ പറയുന്നത് കേൾക്കുക 1995-ൽ അത് പുതിയ ഭീഷണികൾ ആയിരുന്നുവെങ്കിൽ ഇന്നത് അതിന്റെ പരിഷ്കരിച്ച ആധുനിക രൂപത്തിലാണെന്ന് മാത്രം.

“മനുഷ്യാവതാരം ചെയ്ത ദൈവവചനത്തിന്റെ രഹസ്യം മൂലം” (യോഹ 1:14) ഓരോ വ്യക്തിയിലും സഭയുടെ മാതൃസഹജമായ പരിപാലനയ്ക്കു ഏല്പിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് മനുഷ്യ മഹാത്മ്യത്തോടും ജീവനോടുമുള്ള ഓരോ ഭീഷണിയും സഭയുടെ ഹൃദയത്തിൽ തന്നെ ആഘാതമേല്പിക്കാതിരിക്കുകയില്ല. ദൈവപുത്രന്റെ രക്ഷാകരമായ മനുഷ്യാവതാരത്തിൽ അവൾക്കുള്ള വിശ്വാസത്തിന്റെ മർമത്തിൽ അത് അവൾക്ക് അനുഭവപ്പെടാതിരിക്കുകയില്ല. മുഴുവൻ ലോകത്തോടും ഓരോ സൃഷ്ടിയോടും ജീവന്റെ സുവിശേഷം പ്രഘോഷിക്കുക എന്ന അവളുടെ ദൗത്യത്തിൽ അവളെ വ്യാപൃതയാക്കാതിരിക്കുകയില്ല (മർക്കോ 16:15).

അന്നും ഇന്നും ഈ പ്രഘോഷണം സവിശേഷമാം വിധത്തിൽ അടിയന്തര സ്വഭാവമുള്ളതായിരിക്കുന്നു. വ്യക്തികളുടെയും ജനതകളുടെയും ജീവനെതിരെ പ്രത്യേകിച്ച് ജീവൻ ദുർബലവും നിരാശ്രയവു മായിരിക്കുന്നിടത്ത് ഉണ്ടാകുന്ന ഭീഷണികളുടെ അസാധാരണമായ വർദ്ധനവും ഗൗരവവുമാണ് അതിന്റെ കാരണം. പുരാതനകാലത്തുമുണ്ടായിരുന്ന ദാരിദ്രം, വിശപ്പ്, സാംക്രമിക രോഗങ്ങൾ, അക്രമം, യുദ്ധം എന്നിവയ്ക്ക് പുറമേ ഇന്ന് പുതിയ ഭീഷണികൾ ഭയാനകമായ തോതിൽ ഉണ്ടായിക്കൊണ്ടിരിക്കുകയാണ്.

രണ്ടാം വത്തിക്കാൻ കൗൺസിൽ, അതിന്റെ പ്രമാണ രേഖയുടെ, ഇന്നും പൂർണമായും പ്രസക്തമായിട്ടുള്ള ഒരു ഭാഗത്ത്, മനുഷ്യജീവനെതിരെയുള്ള അനേകം കുറ്റകൃത്യങ്ങളെയും ആക്രമണങ്ങളെയും ശക്തിയുക്തം തള്ളിപ്പറഞ്ഞിട്ടുണ്ട്. ഇന്ന്, (1995-21) മുപ്പത് വർഷങ്ങൾക്കു ശേഷം ഞാൻ കൗൺസിലിന്റെ അതേ വാക്കുകൾ ഉപയോഗിക്കുകയും അതേ ശക്തിയോടെ മുഴുവൻ സഭയുടെയും നാമത്തിൽ ആ തള്ളിപ്പറയൽ ആവർത്തിക്കുകയും ചെയ്യുന്നു. നേരായ ഓരോ മന:സാക്ഷിയുടെയും



അകൃത്രിമമായ വികാരത്തെ ഞാൻ വ്യാഖ്യാനിക്കുന്നുവെന്ന ഉറച്ച വിശ്വാസത്തോടെയാണ് അങ്ങനെ ചെയ്യുന്നത്.

മനുഷ്യ ജീവനുതന്നെ എതിരായിട്ടുള്ള എന്തും നിന്ദ്യമായി പരിഗണിക്കപ്പെടണം. ഏതുതരത്തിലുള്ള ജാലപാതകവും, വർഗവിഛേദം, ഗർഭഛിദ്രം, കാരുണ്യവധം, മന:പൂർവ്വമുള്ള ആത്മഹത്യ എന്നിവയും ഇക്കൂട്ടത്തിൽപ്പെടുന്നു. മനുഷ്യവ്യക്തിയുടെ പൂർണതയെ നശിപ്പിക്കുന്ന എന്തും നിന്ദ്യമായി പരിഗണിക്കപ്പെടണം. അംഗവിഛേദം ശരീരത്തിലോ മനസ്സിലോ ഏൽപിക്കുന്ന ദാരുണമായ പീഡനങ്ങൾ മനസ്സിനെ അടിച്ചമർത്താനുള്ള ശ്രമങ്ങൾ തുടങ്ങിയവയും ഇക്കൂട്ടത്തിൽപ്പെടുന്നു. മനുഷ്യമാഹാത്മ്യത്തെഅധിക്ഷേപിക്കുന്നതെന്തും, അതായത് മനുഷ്യോചിതമല്ലാത്ത ജീവിത സാഹചര്യങ്ങൾ, അന്യായമായ തടവുശിക്ഷ, നാടുകടത്തൽ, അടിമത്തം, വേശ്യാവൃത്തി, സ്ത്രീകളെയും കുഞ്ഞുങ്ങളെയും വിൽക്കൽ തുടങ്ങിയവ നിന്ദ്യമായി കണക്കാക്കപ്പെടണം. അതുപോലെതന്നെ മനുഷ്യരെ ഉത്തരവാദിത്വമുള്ള വ്യക്തികളായി പരിഗണിക്കാതെ ലാഭത്തിനു വേണ്ടിയുള്ള വെറും ഉപകരണങ്ങളായി കരുതി മനുഷ്യോചിതമല്ലാത്ത തൊഴിൽ സാഹചര്യങ്ങളിലേക്കു വലിച്ചെറിയുന്നതും ഇവയും ഇവയെപ്പോലുള്ള മറ്റു പ്രവർത്തികളും ഗർഹണീയങ്ങളാണ്. മനുഷ്യ സംസ്കാരത്തിലാണ് അവ വിഷം സംക്രമിപ്പിക്കുന്നത്. ആ തിന്മകൾ അവ സഹിക്കുന്നവർക്ക് എന്നതിനേക്കാൾ അവയുടെ കർത്താക്കൾക്കാണു കൂടുതൽ ദ്രോഹം ചെയ്യുന്നത്. മാത്രമല്ല അവ സൃഷ്ടാവിനോട് കാണിക്കുന്ന പരമനിന്ദയുമാണ്.

പരിഭ്രാന്തി ജനകമായ ഈ സ്ഥിതി വിശേഷം കുറഞ്ഞുവരുകയല്ല, നിർഭാഗ്യവശാൽ വർദ്ധിച്ചു വരുകയാണ്. ശാസ്ത്രീയവും സാങ്കേതികവുമായ പുരോഗതി പുതിയ പുതിയ സാധ്യതകൾ തുറന്നതിനനുസരിച്ച് മനുഷ്യമഹത്വത്തോടുള്ള ആക്രമണങ്ങളുടെ പുതിയ പുതിയ രൂപങ്ങൾ ഉരുത്തിരിയുകയാണ്. അതേസമയം, ഒരു പ്രത്യേക സംസ്കാരിക കാലാവസ്ഥ വികസിച്ചു വരുകയും ഉറച്ചുവരുകയുമാണ്. അത് ജീവനെതിരെയുള്ള കുറ്റകൃത്യങ്ങൾക്ക് ഒരു പുതിയ-സാധ്യമെങ്കിൽ-കൂടുതൽ നിന്ദ്യമായ സ്വഭാവം നൽകുന്നു. അത് കൂടുതൽ ഗൗരവാവഹമായ ഉത്കണ്ഠക്കു കാരണമായിത്തീരുന്നു. അതായത്, ജീവനെതിരെയുള്ള കുറ്റകൃത്യങ്ങളെ വിവിധ മണ്ഡലങ്ങളിൽ വിപുലമായ തോതിൽ പൊതു ജനാഭിപ്രായം നീതിവത്കരിക്കുന്നു. വ്യക്തി സ്വാതന്ത്ര്യത്തിന്റെ അവകാശങ്ങളുടെ പേരിലാണ് അങ്ങനെ ചെയ്യുന്നത്. ഈ അടിസ്ഥാനത്തിൽ ശിക്ഷയിൽ നിന്നുള്ള ഒഴിവുനുവേണ്ടി വാദിക്കുക മാത്രമല്ല അവർ ചെയ്യുന്നത്, അവയ്ക്കു രാഷ്ട്രത്തിന്റെ അംഗീകാരം നല്കണമെന്നുകൂടി അവർ വാദിക്കുന്നു. തികഞ്ഞ സ്വാതന്ത്ര്യത്തോടെയും ആരോഗ്യപരിപാലന സംവിധാനങ്ങളുടെ സഹായത്തോടെയും ഈ കുറ്റകൃത്യങ്ങൾ ചെയ്യാനാണ് അവർ അപ്രകാരം വാദിക്കുന്നത്.

ഇവയെല്ലാം ജീവനെയും ജനങ്ങൾ തമ്മിലുള്ള ബന്ധത്തെയും സംബന്ധിച്ച പരിഗണനയിൽ അത്യഗാധമായ പരിവർത്തനമാണു സൃഷ്ടിക്കുന്നത്. പല രാഷ്ട്രങ്ങളിലും ഒരു പക്ഷേ അവരുടെ ഭരണഘടനകളുടെ മൗലിക സിദ്ധാന്തങ്ങളെ കൈവിട്ടുകൊണ്ടു തന്നെ- ജീവനെതിരെയുള്ള ഇത്തരം പ്രവൃത്തനങ്ങൾക്കു ശിക്ഷ നല്കേണ്ടതില്ലെന്നു തീരുമാനിച്ചിരിക്കുന്നു. മാത്രമല്ല, അവയെ നിയമാനുസൃതമാക്കുവാൻ പോലും നിശ്ചയിച്ചിരിക്കുന്നു.

ഈ വസ്തുത ഗൗരവ പൂർണമായ ധാർമികാധ:പതനത്തിന്റെ പരിഭ്രമജനകമായ ലക്ഷണവും, അതേസമയം, അതിന്റെ സുപ്രധാന കാരണവുമാണ്. കുറ്റകരമെന്ന്, ഒരിക്കൽ ഐകകണ്ഠ്യേന പരിഗണിക്കപ്പെടുകയും സാധാരണ ധാർമികബോധത്താൽ പരിത്യജിക്കപ്പെടുകയും ചെയ്തിരുന്ന ചില തെരഞ്ഞെടുപ്പുകൾ ക്രമേണ സാമൂഹികമായിഅംഗീകരിക്കത്തക്കവയായിത്തീരുകയാണ്. വൈദ്യശാസ്ത്ര മണ്ഡലത്തിലെ ചില വിഭാഗക്കാർപോലും വ്യക്തിക്കെതിരെയുള്ള ഇത്തരം പ്രവൃത്തികൾ ചെയ്യാൻ കൂടുതൽ കൂടുതൽ സമ്മതം പ്രദർശിപ്പിക്കുകയാണ്.

അവരാകട്ടെ തങ്ങളുടെ വിളിക്കനുസരിച്ച് യഥാർത്ഥത്തിൽ ജീവനെ സംരക്ഷിക്കാനും പരിപാലിക്കാനും വേണ്ടിയുള്ളവരാണ്. ഇങ്ങനെ വൈദ്യശാസ്ത്രപരമായ ജീവിതവൃത്തിയുടെ സ്വഭാവത്തെ തന്നെ തവകീഴു മറിക്കുകയും എതിർക്കുകയും ചെയ്യുന്ന വൈദ്യശാസ്ത്രം പ്രയോഗിക്കുന്നവരുടെ മഹത്വം തരംതാഴ്ത്തപ്പെടുകയും ചെയ്യുന്നു. ഇത്തരത്തിലുള്ള സാംസ്കാരികവും നിയമനിർമാണപരവുമായ സാഹചര്യമാണുള്ളത്.

ഇതിന്റെ അന്ത്യഫലം ദുരന്തപൂർണമായിരിക്കും പിറക്കാതിരിക്കുന്ന അഥവാ, ഭ്രൂണാവസ്ഥയുടെപൂർണതയിലെത്തിയിരിക്കുന്ന ധാരാളം മനുഷ്യ ജീവനുകളെ നശിപ്പിക്കുന്നു എന്ന യാഥാർത്ഥ്യം അങ്ങേയറ്റം ഗൗരവമർഹിക്കുന്നതും അസ്വസ്ഥതയുണ്ടാക്കുന്നതുമാണ്. അത്രതന്നെ ഗൗരവമർഹിക്കുന്നതും അസ്വസ്ഥം ജനിപ്പിക്കുന്നതുമാണ് മന:സാക്ഷിക്കു സംഭവിക്കുന്ന ദൗർബല്യം.

മനുഷ്യനെ തന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിച്ചുകൊണ്ട് (ഉല്പ 1:26) മനുഷ്യനും മറ്റു ജീവജാലങ്ങളും തമ്മിലുള്ള വ്യത്യാസം, മനുഷ്യ ജീവനുള്ള പ്രാധാന്യം എന്നിവ ദൈവം വ്യക്തമാക്കി. ജീവനെ സംരക്ഷിക്കുക എന്നതാണ് മനുഷ്യന്റെ ഉത്തരവാദിത്വം. എന്നാൽ ഇന്ന് ജീവന്റെമേൽ വ്യാപകമായ ആക്രമണം നടന്നുകൊണ്ടിരിക്കുന്നു. വിശ്വാസത്തിൽ നിന്ന വ്യതിചലിച്ച ധാർമ്മിക തീരുമാനങ്ങളും ആരോഗ്യ രംഗത്തെ ശാസ്ത്രീയവും സാങ്കേതികവുമായ നൂതന സാദ്ധ്യതകളുമാണ് ജീവന്റെമേലുള്ള ഈ ആക്രമണത്തിന് നിദാനം.

ആധുനിക മനുഷ്യനും കുടുംബവും അഭിമുഖീകരിക്കുന്ന വലിയ വെല്ലുവിളി ജീവനെ സംബന്ധിച്ചിട്ടുള്ളതാണ്. ജീവനെ സംബന്ധിച്ചും കുടുംബത്തെ സംബന്ധിച്ചുമുള്ള ക്രൈസ്തവ ദർശനം നഷ്ടമായാൽ അത് ലോകത്തിന് തന്നെ വിപത്താകുമെന്നതിൽ സംശയമില്ല. അതിനാൽ ജീവനെക്കുറിച്ചുള്ള സഭയുടെ പ്രബോധനം ക്രൈസ്തവർ എങ്കിലും നന്നായി മനസ്സിലാക്കുക തന്നെ വേണം. പ്രബോധനങ്ങൾ അറിയാതെ പ്രശ്നങ്ങളും വെല്ലുവിളികളും മാത്രം അറിഞ്ഞതുകൊണ്ട് പ്രയോജനമൊന്നുമില്ല.

**ജീവനെക്കുറിച്ചുള്ള കാഴ്ചപ്പാടും നയങ്ങളും വ്യത്യസ്തം**

ഭാരതത്തിൽ വിവിധ സംസ്ഥാനങ്ങൾ ജീവനെ ഹനിക്കുന്ന നിരവധി നിയമങ്ങൾ ഉണ്ടാക്കുമ്പോൾ ഇപ്പോൾ ഇതാ ഭ്രാണഹത്യക്ക 24 ആഴ്ചവരെ നിയമസാധുത നൽകുവാൻ പോകുന്നു എന്നറിഞ്ഞപ്പോഴും രണ്ടിൽ കൂടുതൽ കുട്ടികൾ പാടില്ലെന്നും, കുട്ടികൾ കുറയ്ക്കുന്നത് രാജ്യസ്നേഹത്തിന്റെ ലക്ഷണമാണെന്നും മറ്റു ഭരണാധികാരികൾ പറയുമ്പോഴും, അതിന് അനുയോജ്യമായ ബില്ലുകൾ അവതരിപ്പിക്കുമ്പോഴും കത്തോലിക്കർ, സഭയുടെ പ്രൊലൈഫ് അപ്പസ്തലേറ്റും അല്മായ സമിതികളും മാത്രം പരസ്യമായി പ്രതികരിക്കുകയും പ്രതിഷേധിക്കുകയും ചെയ്യുന്നത് എന്തുകൊണ്ട്?

വിവിധ മതങ്ങളും സമൂഹവും വിവിധ രീതിയിലാണ് മനുഷ്യജീവനെ കാണുന്നത്. എന്നാൽ കത്തോലിക്കാ സഭയ്ക്ക് മനുഷ്യനെയും മനുഷ്യജീവനെയും കുറിച്ച് വ്യക്തമായ പഠനങ്ങൾ ഉണ്ട്. സഭയുടെ ആരംഭം മുതൽ ഇന്നുവരെ ഈ പ്രബോധനത്തിന് മാറ്റമില്ല. ജീവനെ വിലയിരുത്തുന്നതിന്റെ അടിസ്ഥാനം പരിശുദ്ധി (Sanctity) യാണ്. ഗുണത്തിന്റെ തോതനുസരിച്ച് (Quality) മനുഷ്യനെയും മനുഷ്യജീവനെയും വിലയിരുത്തുവാൻ പാടില്ല. കത്തോലിക്കാ സഭയ്ക്ക് പ്രൊലൈഫ് ശുശ്രൂഷകൾക്ക് മാർഗദീപമായി ജീവന്റെ ദൈവശാസ്ത്രം തന്നെയുണ്ട്.

ജീവൻ, ശരീരം, ആരോഗ്യം, രോഗം, ആരോഗ്യപരിപാലനം, വിവാഹം, ലൈംഗികത, ജൈവധാർമ്മികത. ഇതെക്കുറിച്ചല്ലാം വ്യക്തമായ ദർശനങ്ങളുണ്ട്. വിവാഹം, ദാമ്പത്യബന്ധം എന്നതിനൊക്കെ തെറ്റായ വ്യാഖ്യാനവും ജീവിതശൈലികളും നമ്മുടെ നാട്ടിൽ പോലും ഉണ്ടായിക്കാണുന്നു. പുരുഷന്മാർ ഒരുമിച്ചും സ്ത്രീകൾ ഒരുമിച്ചും. ഒരുമിച്ച് ലൈംഗികാവശ്യങ്ങൾക്കായി വസിക്കുന്നു. വിവാഹം കഴിക്കാതെ യുവതി യുവാക്കൾ ഒത്തുവസിക്കുന്നു. കുട്ടികൾ വേണ്ടന്ന് നിശ്ചയിച്ച് ഉറപ്പിച്ച് വിവാഹം നടത്തുന്നു. ലൈംഗിക വൈകൃതങ്ങൾക്കും മദ്യപാനം, മയക്കുമരുന്ന് എന്നിവയ്ക്ക് അടിമപ്പെട്ട് ജീവിതം നശിപ്പിക്കുന്നവരും വർദ്ധിച്ചു വരുന്നു.

**ഉത്തരവാദിത്വ പൂർണ്ണമായ മാതൃത്വവും പിതൃത്വവും**

ഉത്തരവാദിത്വ പൂർണ്ണമായ മാതൃത്വവും പിതൃത്വവും ധാർമ്മിക പക്വതയിലധിഷ്ഠിതമാണ്. എത്ര കുട്ടികൾ വേണമെന്ന് തീരുമാനിക്കുന്നത് മാതാപിതാക്കന്മാരാകണം. അത് സർക്കാരിന്റെ കുടുംബക്ഷേമ, ആരോഗ്യ, നിയമവകുപ്പുകൾ അല്ല. ജനാധിപത്യ വ്യവസ്ഥയിൽ 5 വർഷത്തേക്ക് തിരഞ്ഞെടുക്കപ്പെടുന്ന പാർലമെന്റ് അംഗങ്ങളും സർക്കാരുമല്ല. കുചുംബത്തിലെ കുഞ്ഞുങ്ങളുടെ എണ്ണം തീരുമാനിക്കേണ്ടത്. അത് ദൈവത്തോടും. കുട്ടികളോടും, സമൂഹത്തോടുമുള്ള കടപ്പാട് അനുസരിച്ച് മാതാപിതാക്കൾ തീരുമാനിക്കട്ടെ.

**കൃത്രിമ മാർഗ്ഗങ്ങൾ**

കൃത്രിമ ഗർഭനിരോധന മാർഗ്ഗങ്ങൾ ദാമ്പത്യത്തിന്റെ സ്നേഹദായകമെന്ന അർത്ഥത്തെയും നിഷേധിക്കുന്നു. നിർബന്ധിത വന്ധീകരണ ശസ്ത്രക്രിയ നടത്തി ജനപ്പെരുപ്പം തടയുന്നതിനും മറ്റും രാജ്യത്തിന് അവകാശമില്ല. വന്ധ്യതാ പ്രശ്നങ്ങളിലും അവയുടെ പരിഹാരമാർഗ്ഗങ്ങളിലും, കൃത്രിമ പ്രത്യുൽപ്പാദന രീതികൾ വെല്ലുവിളി ഉയർത്തുന്നു. വിവാഹജീവിതത്തിന് പുറത്ത് കൃത്രിമ പ്രത്യുൽപ്പാദനം നടത്തുന്നതിനെ സഭ അനുവദിക്കാറില്ല.

ഗർഭപാത്രം വാടകയ്ക്ക് നൽകുന്നവരും സ്വീകരിക്കുന്നവരും കേരളത്തിലും കൂടിവരുന്നു. ഭ്രൂണത്തെ മറ്റൊരു സ്ത്രീയുടെ ഗർഭപാത്രത്തിൽ നിക്ഷേപിച്ച് വളർത്തുകയും, അതിന് പ്രതിഫലം നൽകുകയും ചെയ്യുന്ന രീതിയാണിത്. ഈ നിലപാടിനെ സഭ ഒരിക്കലും അംഗീകരിക്കുന്നില്ല. ഇത് വിവാഹത്തിന്റെ സവിശേഷതയായ ദമ്പതിമാർ തമ്മിലുള്ള ഐക്യത്തിന് എതിരാണ്. ഒരു കുട്ടിയെ സംബന്ധിച്ച് ഒന്നിലധികം അമ്മമാർ ഉണ്ടാകുന്നു. അണ്ഡം ദാനം ചെയ്യുന്ന സ്ത്രീ, ഗർഭപാത്രത്തിൽ വഹിക്കുന്ന മറ്റൊരു സ്ത്രീ, പ്രസവത്തിന് ശേഷം കുഞ്ഞിനെ വളർത്തുന്ന മൂന്നാമതൊരു സ്ത്രീ. ഇത് യഥാർത്ഥ അമ്മ ആരെന്നറിയാതെ കുട്ടി വിഷമിക്കും. ക്ലോണിംഗ് പിതൃത്വവും മാതൃത്വവും നിഷേധിക്കുന്ന പ്രവൃത്തിയാണ്. മനുഷ്യജീവൻ, ലൈംഗികത, വിവാഹം എന്നിവയ്ക്കെതിരായ പ്രവൃത്തിയുമാണ്.

**സ്കാനിംഗ് വഴി ഭ്രൂണഹത്യ**

അൾട്രാസൗണ്ട് സ്കാനിംഗ്, നിശബ്ദ കൊലയാളിയായി നമ്മുടെ നാട്ടിൻപുറങ്ങളിൽ പോലും ഇപ്പോഴുണ്ട്. കുറഞ്ഞ ചെലവും എക്സ്റേ കിരണങ്ങൾ പോലെ ശരീരകോശങ്ങൾക്ക് ക്ഷതം സംഭവിപ്പിക്കുന്നില്ല എന്ന തിരിച്ചറിവും സ്കാനിംഗ് വ്യാപകമാകുവാൻ ഇടയാക്കുന്നു. ഗർഭാവസ്ഥയിൽ സ്കാനിംഗ് നടത്തി ഗർഭസ്ഥ ശിശുവിന്റെ ലിംഗമേതാണ്, കുഞ്ഞിന് അംഗവൈകല്യമെന്തെങ്കിലും ഉണ്ടോ എന്നൊക്കെ പരിശോധിച്ച് അതിന്റെ ഗുണമേന്മയും, ഹിതകരമായതു നോക്കി ജനിക്കാൻ അനുവദിക്കുന്ന ഡോക്ടർമാരും, സ്ഥാപനനടത്തിപ്പുകാരും മാതാപിതാക്കളും ഉണ്ടെന്നത് ധാർമ്മികതയുടെ തകർച്ചയാണ്.

കേരളത്തിൽ ഒരു ലക്ഷം കത്തോലിക്കാ യുവാക്കൾ വിവാഹം നടത്തുവാൻ അനുയോജ്യമായ പങ്കാളികളെ ലഭിക്കാതെ വിഷമിക്കുന്നു. സ്കാനിംഗ് കേന്ദ്രങ്ങളുടെ നടത്തിപ്പ് സംബന്ധിച്ച കർശനമായ നിയമവും പരിശോധനകളും ആവശ്യമാണ്. പോപ്പുലേഷൻ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് നടത്തിയ പഠനങ്ങൾ ഭാരതത്തിൽ പെൺകുഞ്ഞുങ്ങൾ ജനിക്കുന്നത് ഗണ്യമായി കുറഞ്ഞിരിക്കുന്നു.

**ഗർഭച്ഛിദ്രം**

ഒരു വർഷം 5 കോടിയിൽ അധികം കുട്ടികൾ ഗർഭച്ഛിദ്രത്തിലൂടെ കൊല്ലപ്പെടുന്നുവെന്ന് വിവിധ പഠനങ്ങൾ വ്യക്തമാക്കുന്നു. 1971-ൽ ഇന്ത്യയിൽ എം.ടി.പി ആക്ട് (Medical Termination of Pregnency Act) നിലനിൽക്കുന്നു. ഗർഭച്ഛിദ്രം ഗൗരവമായ പാപമാണ്. പുതിയ നിയമനിർമ്മാണത്തിൽ നിന്നു പിന്തിരിയണമെന്ന് ഭാരത മെത്രാൻ സമിതി പരസ്യമായി ആവശ്യപ്പെട്ടു. കെ.സി.ബി.സി പ്രൊലൈഫ് സമിതി ചെയർമാൻ ബിഷപ്പ് ഡോ.പോൾ ആന്റണി മുല്ലശ്ശേരി, ഡയറക്ടർ ഫാ.പോൾ മാടശ്ശേരി, പ്രസിഡന്റ് സാബു ജോസ്, ജനറൽ

സെക്രട്ടറി അഡ്വ. ജോസി സേവ്യർ എന്നിവർ ഒപ്പിട്ട് പ്രധാനമന്ത്രി നരേന്ദ്ര മോദിക്ക് വിശദമായ പഠനങ്ങൾ ഉൾക്കൊള്ളുന്ന നിവേദനം നൽകി.

കേരളത്തിലെ 32 രൂപതകളിലും 5 മേഖലകളിലും പുതിയ നിയമനിർമ്മാണ നീക്കങ്ങൾക്ക് എതിരെ വലിയ സമ്മേളനങ്ങളും റാലികളും പ്രാർത്ഥനാ സംഗമങ്ങളും നടന്നു വരുന്നു. അമ്മമാരുടെയും യുവജനങ്ങളുടെയും എല്ലാ സംഘടനകളും "ജനിക്കാനും ജീവിക്കാനു"മുള്ള അവകാശത്തിനു വേണ്ടി വലിയ പ്രക്ഷോഭത്തിലാണിപ്പോൾ. ശരീരാവയവങ്ങൾ ദാനം ചെയ്യുന്നതിനെക്കുറിച്ചും സ്വീകരിക്കുന്നതിനെക്കുറിച്ചും വ്യക്തമായ ദൈവശാസ്ത്ര കാഴ്ചപ്പാടുണ്ട്. പൊതുവെ മരിച്ചവരും ജീവിച്ചിരിക്കുന്നവരും അവയവം നൽകുന്നത് ഉപവിപ്രവൃത്തിയായിട്ടാണ് സഭ കാണുന്നത്. അവയവ കച്ചവടത്തെ എതിർക്കുന്നു.

ആത്മഹത്യ, ദയാവധം (കാരുണ്യവധം) എന്നിവയെല്ലാം ജീവന്റെ സംസ്ക്കാരത്തിന് എതിരാണ്. കണ്ണൂരിൽ ഒന്നര വയസ്സുള്ള മകനെ ക്രൂരമായി കൊലപ്പെടുത്തിയ ശരണ്യ എന്ന യുവതിയായ അമ്മയുടെ പെരുമാറ്റങ്ങൾ ഞെട്ടലോടെയാണ് കേരളം കേട്ടത്. കൂടത്തായിലെ ഒരു അമ്മ നടത്തിയ കൂട്ടകൊലപാതകങ്ങളും മനുഷ്യ മനസ്സിനെ തളർത്തി. അമിത സ്വാതന്ത്ര്യം, നിരാശ, വൈകാരിക പ്രശ്നങ്ങൾ, മനോരോഗങ്ങൾ, പ്രേമനൈരാശ്യം,സകുടുംബ കലഹം, അവിഹിത ഗർഭധാരണം, മാറാരോഗങ്ങൾ, ദാരിദ്ര്യം, കടബാദ്ധ്യത എന്നിങ്ങനെ എന്തിന്റെ പേരിലാണെങ്കിലും ആത്മഹത്യ അരുത്. മൃതശരീരത്തിനു വേണ്ട പരിചരണവും ബഹുമാനവും കൊടുക്കുവാനും ശ്രദ്ധിക്കണം.

വാർദ്ധക്യത്തിലെ ഏകാന്തത, വലിയ വീടുകളിലെ അണുകുടുംബങ്ങൾ, 30–35 വയസ്സുകളിൽ ഭൂരിപക്ഷം സ്ത്രീകളുടെയും ഗർഭപാത്രങ്ങൾ നീക്കം ചെയ്യപ്പെടുന്നത്, ഗർഭപാത്രം നീക്കം ചെയ്തവർ നേരിടുന്ന അനേകം വൈകാരിക-ദാമ്പത്യ കുടുംബ പ്രശ്നങ്ങൾ, സ്ത്രീകൾ സുരക്ഷിതമെന്ന് കരുതി അവിഹിത ലൈംഗിക ബന്ധങ്ങൾ- പ്രണയം എന്നിവയിൽപ്പെടുന്നത്, പ്രജനനശേഷി നശിപ്പിച്ചവർ നേരിടുന്ന ശാരീരിക-മാനസിക-ആത്മീയ തകർച്ചകൾ, വിഷലിബ്ദമായ ഭക്ഷ്യവസ്തുക്കൾ, മതം മാറ്റാനുള്ള പ്രണയം, ഭീകരവാദം, വർഗ്ഗീയ വാദം, വംശഹത്യാ, വൈകിയുള്ള വിവാഹവും മിശ്രവിവാഹവും, വൈകിപ്പിക്കുന്ന ഗർഭധാരണവും, പുകവലി, ലഹരി ഉപയോഗം, യുദ്ധം, അക്രമം, കൊലപാതകം, ശിശുപീഡനം, ബലാത്സംഗം, വേശ്യാവൃത്തി, സൈബർ സെക്സ്, ആഡംബര ജീവിതം എന്നിവയെല്ലാം മരണസംസ്കാരത്തിന് വഴിയൊരുക്കുന്ന കാര്യങ്ങളാണ്.

ജീവൻ സംരക്ഷിക്കാനും സമൃദ്ധമാക്കാനും കേരള കത്തോലിക്കാ സഭയിൽ പ്രവർത്തിക്കുന്ന പ്രസ്ഥാനമാണ് കെസിബിസി പ്രൊലൈഫ് സമിതി. ദൈവമഹത്വവും മനുഷ്യത്വവും ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന ഈ ആദ്ധ്യാത്മിക നവീകരണ പ്രസ്ഥാനം, മനുഷ്യ ജീവനെ അതിന്റെ ആദ്യത്തെ തുടിപ്പു മതൽ അവസാനത്തെ ശ്വാസമിടുപ്പുവരെ ആദരവോടെ സ്നേഹിക്കുകയും സംരക്ഷിക്കപ്പെടുകയും ചെയ്യണമെന്ന് ആഹ്വാനം ചെയ്യുന്നു.

വൈദ്യം (ഡോക്ടർമാർ, നഴ്സുമാർ) വിദ്യാഭ്യാസം (അദ്ധ്യാപകർ, വിദ്യാർത്ഥികൾ) നിയമം (വിജിലൻസ് സെൽ) മാധ്യമം (ദൃശ്യശ്രവ്യ മാധ്യമങ്ങൾ, പ്രസിദ്ധീകരണങ്ങൾ, പുസ്തകങ്ങൾ, പ്രചരണം) കാരുണ്യപ്രവർത്തനം, സന്യാസിനിമാർ, യുവജനങ്ങൾ ഭിന്നശേഷിക്കാർ എന്നിങ്ങനെ വിവിധ വിഭാഗങ്ങളായും മേഖലകൾ തിരിച്ചും പ്രവർത്തിക്കുന്നു.

മൂകബധിരർ, കാഴ്ചപരിമിതർ എന്നിവർ കിടപ്പു രോഗികൾ എന്നിവരുടെ കൂട്ടായ്മയും സംഘടിപ്പിക്കുന്നു. 5 മേഖലകളിലായി പ്രവർത്തിക്കുന്ന പ്രൊലൈഫ് ശുശ്രൂഷകൾക്ക് വലിയ പ്രോത്സാഹനം എല്ലാ രൂപതകളിൽ നിന്നും അഭിവന്ദ്യ പിതാക്കന്മാരിൽ നിന്നും ലഭിക്കുന്നുണ്ട്. സമർപ്പിത പ്രേക്ഷിത പ്രൊലൈഫ് കുടുംബങ്ങൾക്ക് രൂപം നൽകുവാൻ ഈ വർഷം ശ്രദ്ധിക്കുന്നു. ഒരു ലക്ഷം കുടുംബങ്ങളെ ലക്ഷ്യം വയ്ക്കുന്ന ഈ വർഷത്തെ പ്രൊലൈഫ് സംസ്ഥാന ദിനാഘോഷം മാർച്ച് 25-ന് തിരുവനന്തപുരത്ത് നടക്കുന്നു. അന്ന് വൈകിട്ട് പൊതുസമ്മേളനവും മാർച്ച് ഫോർ ലൈഫ് റാലിയും നടക്കും.

മരണസംസ്കാരം നമുക്കു ചുറ്റും വ്യാപിക്കുമ്പോൾ, നിസ്സംഗതയോടെ മൗനം പാലിക്കുവാൻ നമുക്ക് സാധിക്കുമോ? ജീവന്റെ സംസ്കാരത്തിനു വേണ്ടി പ്രവർത്തിക്കുവാൻ പ്രാർത്ഥിക്കുവാൻ നമുക്ക് ഉത്തരവാദിത്വമുണ്ട്. ദൈവമഹത്വത്തിനും മനുഷ്യ നന്മയ്ക്കുമായി നമുക്ക് ഒരുമിച്ച് പ്രവർത്തിക്കാം.



കവർ സ്റ്റോറി



എബ്രഹാം പുത്തൻകളം
ചങ്ങനാശ്ശേരി

# വന്ധ്യംകരണം ഗർഭഛിദ്രം പോലെ ഗൗരവമേറിയ തെറ്റ്



ഈ കാലഘട്ടത്തിൽ സുഖാമ്പേഷിയായ മനുഷ്യൻ സുഖം തേടാൻ വേണ്ടി കഷ്ടതകളെന്നു കരുതുന്നവയെല്ലാം ഒഴിവാക്കാൻ ശ്രമിക്കുന്നു. അങ്ങനെ ഒഴിവാക്കപ്പെടുന്നതിൽ ഏറ്റവും പ്രധാനപ്പെട്ടതായി കാണുന്നത് തനിക്കുണ്ടാകാവുന്ന കുഞ്ഞുങ്ങൾ ആണ്. ഒരു കുഞ്ഞിനെ ഒഴിവാക്കിക്കിട്ടിയാൽ 9 മാസം ചുമക്കണ്ട,സാമ്പത്തിക നേട്ടം തുടങ്ങി സൗകര്യങ്ങൾ പലതും അവളിലെ ലോകത്തിന്റെ കണ്ണുകൾ ദർശിയ്ക്കും. ഇവയെ സ്വീകരിച്ചാൽ ലഭിയ്ക്കുന്ന അനുഗ്രഹങ്ങൾ സൗഭാഗ്യങ്ങൾ കാണാൻ അവളിലെ കണ്ണുകളിൽ ജീവന്റെ പ്രകാശം പോര.

ലൈംഗികതയുടെ ലക്ഷ്യം തന്നെ സ്നേഹദായകവും ജീവദായകവും എന്ന് പോൾ 6 -ാ മൻ മാർപ്പാപ്പ വ്യക്തമാക്കുന്നു. എന്നാൽ മരണസംസ്ക്കാരത്തിന്റെ പടിയിലേയ്ക്ക് വീണുകൊണ്ടിരിക്കുന്ന ആധുനിക മനുഷ്യൻ ലൈംഗികതയെ വെറും സുഖാസ്വാദനത്തിനു വേണ്ടി മാത്രമുള്ള ഒന്നായി കാണാൻ പ്രേരിപ്പിക്കുന്നു. അപരനെ സ്വന്തം സുഖത്തിനുവേണ്ടി ഉപയോഗിക്കുന്ന ഒരു ഉപകരണമായി മാത്രം കാണുന്ന അവസ്ഥ.

ഇതിന്റെ ഫലമായി കുഞ്ഞ് എന്നത് കുടുംബത്തിൽ നിന്നും ഒഴിവാക്കേണ്ടൊരു വസ്തുവായി മാറി. കുടുംബത്തിൽ ഒഴിവാക്കപ്പെടേണ്ട ഒരു ശത്രുവായി കുഞ്ഞിനെ അവർ കാണുന്നു. ഈ കാഴ്ചപ്പാടിൽ തങ്ങളുടെ ജീവിതത്തിൽ നിന്നും കുഞ്ഞിനെ ഒഴിവാക്കാനുള്ള മാർഗ്ഗങ്ങൾ അന്വേഷിക്കാനുള്ള ത്വര അവനിൽ തിന്മശക്തികൾ നിവേശിപ്പിച്ചു. ആരു തന്ന പ്രചോദനമാണെന്ന് വിവേചിച്ചറിയാൻ സാധിക്കാത്ത ലൗകികനായ മനുഷ്യൻ അതിനുള്ള മാർഗ്ഗങ്ങൾ രണ്ടു കൈയ്യും നീട്ടി സ്വീകരിച്ചു അതിന്റെ ഫലമാണിന്ന് വരുന്ന ഗർഭനിരോധന ചിന്താഗതികൾ.

വന്ധ്യംകരണം ചെറിയ തെറ്റാണെന്ന് ചിലർ കരുതുന്നു. ദൈവത്തിന്റെ രക്ഷാപദ്ധതി തകർക്കാനുള്ള സാത്താന്റെ Unholy trinity യിൽപ്പെട്ട ഒന്നാണിത്. ദൈവപദ്ധതി തകർക്കുന്ന കാര്യത്തിൽ ഗർഭഛിദ്രത്തിന്റെ കൂടെതന്നെ ചേർക്കപ്പെടുന്ന തെറ്റുകൾ തന്നെയാണ് വന്ധ്യംകരണവും കൃത്രിമ ഗർഭ നിരോധന മാർഗ്ഗങ്ങളും. ഗർഭഛിദ്രത്തിലൂടെ ഭൂമിയിൽ ദൈവപദ്ധതി നടപ്പാക്കേണ്ട വ്യക്തികളെയാണ് നശിപ്പിക്കുന്നത്. അതുപോലെ വന്ധ്യംകരണത്തിലൂടെ ഭൂമിയിൽ ദൈവപദ്ധതി നിറവേറ്റാൻ ദൈവം നിശ്ചയിച്ച ഒരു വ്യക്തിയെ ജനിക്കാൻ അനുവദിക്കാതിരിക്കുകയാണ് ചെയ്യുന്നത്. 'തെർത്തുല്യൻ' ജനിക്കാനിരിക്കുന്ന ഒരു വ്യക്തിയെ ജനിക്കാൻ അനുവദിക്കാതിരിക്കുക, ആ വ്യക്തിയെ കൊന്നതിന് തുല്യമെന്ന് പഠിപ്പിക്കുന്നു. കൃത്രിമ മാർഗ്ഗങ്ങൾ താല്കാലികമാണെങ്കിൽ വന്ധ്യംകരണം സ്ഥിരമായി ദൈവികദാനത്തെ സ്വീകരിക്കാതിരിക്കാനുള്ള പദ്ധതിയാണെന്നു മാത്രം.

വന്ധ്യംകരണ ശസ്ത്രക്രിയയിലൂടെ സ്ത്രീകളിലെ അണ്ഡവാഹിനി കുഴലുകൾ മുറിച്ചു കളയുന്നതോ, കെട്ടിവയ്ക്കുന്നതോ, കരിച്ചുകളയുന്നതോ വഴി

ശരീരത്തിലെ ഒരു അവയവത്തിന്റെ പ്രവർത്തനത്തെ മനപൂർവ്വം നശിപ്പിക്കുകയാണ് ചെയ്യുന്നത്. ദൈവസൃഷ്ടിക്കെതിരായി ചെയ്യുന്ന ഒരു പ്രവൃത്തിയാണിത്. അംഗഭംഗം വരുത്തുന്നത് തെറ്റാണെന്ന് തിരിച്ചറിയുന്നില്ല. ഇതിനെ നിഖ്യാ സൂനഹദോസ് എതിർക്കുന്നു. സഭാപിതാവായ ജോൺ ക്രിസോസ്റ്റം അംഗഭംഗപ്പെടുത്തുന്ന മനുഷ്യൻ ശാപം വരുത്തി വയ്ക്കുന്നു എന്നു പറയുന്നു. 11-ാം പീയൂസ് മാർപ്പാപ്പാ ക്രൈസ്തവ വിവാഹം എന്ന ചാക്രിക ലേഖനത്തിൽ വന്ധീകരണ ശസ്ത്രക്രിയ തെറ്റാണെന്നു പറയുന്നു. പ്രത്യുല്പാദനം നടത്തുക എന്നു മനുഷ്യന്റെ സ്വാഭാവിക പ്രക്രിയ ഇവിടെ ഒഴിവാക്കുന്നു.

യു.എൻ ഇന്നുള്ള ജനസംഖ്യ നില നിറുത്തണമെങ്കിൽ (Replacement Level) 2.2 കുട്ടികൾ ശരാശരി കുടുംബങ്ങളിൽ ഉണ്ടാകണം എന്ന് നിഷ്കർഷിക്കുമ്പോൾ കേരളത്തിൽ ഇപ്പോൾ 1.57 മാത്രമേ ഉള്ളൂ എന്നു ചില കണക്കുകൾ സൂചിപ്പിക്കുന്നു. ഈ സാഹചര്യത്തിൽ കേരളത്തിൽ ഗവൺമെന്റ് വന്ധ്യംകരണം പുരുഷന്മാരുടെ ഇടയിൽ നടപ്പാക്കാൻ വേണ്ടി സമ്മാന പദ്ധതികളുമായി ഇപ്പോൾ രംഗത്തിറങ്ങിയിരിക്കുന്നത് മനുഷ്യസ്നേഹം കൊണ്ടല്ല. പിന്നെയോ, മനുഷ്യകുലത്തെ തകർക്കാൻ വേണ്ടിയുള്ള ഗൂഢപദ്ധതിയുടെ ഭാഗമാണ്. സൗജന്യമായി കോണ്ടം മന്ത്രി വിതരണം ചെയ്തു നടക്കുന്ന വാർത്തപോലും നമ്മൾ വായിച്ചു. സത്യം അറിയാതെ തിന്മയെ പ്രോത്സാഹിപ്പിക്കാൻ മന്ത്രിമാർപോലും ഇറങ്ങുന്നത് വലിയ തെറ്റാണ്.

കത്തോലിക്കാ സഭയുടെ ആശുപത്രികളിൽ ആരോഗ്യപരമായ കാരണങ്ങളാൽ അല്ലാതെ വന്ധീകരണ ശസ്ത്രക്രിയകൾ നടത്തരുതെന്നാണ് Statement on Sterilization Procedure in Catholic Hospital, Nov 22, 1997 ൽ വ്യക്തമായി പറയുന്നുണ്ട്. രോഗപരമായ കാരണങ്ങളാൽ അല്ലാതെ നടത്തുന്ന വന്ധീകരണ ശസ്ത്രക്രിയകൾ സഭയുടെ സാർവ്വത്രിക തത്വങ്ങൾക്ക് എതിരാണ് എന്ന് 12ാം പീയൂസ് മാർപ്പാപ്പയും. ഗർഭഛിദ്രവും വന്ധ്യംകരണ ശസ്ത്രക്രിയയും തെറ്റാണെന്നു Human Vitae 14ൽ പോൾ 6-ാമൻ മാർപ്പാപ്പയും പറയുന്നുണ്ട്.



ഒഴിവാക്കാൻ പാടില്ലാത്ത ചികിത്സാപരമായ കാരണങ്ങൾക്കല്ലാതെ, നിരപരാധികളെ അംഗവിഛേദത്തിനും അംഗക്ഷതത്തിനും വന്ധ്യംകരണത്തിനും നേരിട്ട് വിധേയരാക്കുന്നത് ധാർമ്മിക നിയമത്തിന് വിരുദ്ധമാണെന്ന് കത്തോലിക്കാസഭയുടെ മതബോധന ഗ്രന്ഥം (CCC 2297) പഠിപ്പിക്കുന്നു. ഈ പഠനം ഒക്കെ നിലനിൽക്കുമ്പോഴും ചില ആശുപത്രികളിൽ പ്രസവത്തിന് ഗർഭിണി എത്തുമ്പോൾ തന്നെ ചില ഡോക്ടർമാർ "2 ആയില്ലേ ഇനി നിറുത്താൻമേലേ" എന്നു ചോദിക്കുന്നതായി വ്യക്തമായ അറിവുണ്ട്.

ഇവരുടെ ഈ നീക്കം ആശുപത്രി അധികാരികൾ വ്യക്തമായി അറിയാറില്ല. എന്നാൽ ചില ആശുപത്രി അധികാരികൾ ഡോക്ടർമാരോട് ഇതേപ്പറ്റി അന്വേഷിക്കുമ്പോൾ ഡോക്ടർമാർ പല പല ന്യായീകരണങ്ങൾ പറയാറുള്ളതായും അറിയുന്നു.

ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ Evangeli Vitae (EV) യിൽ 13 ൽ " മിക്കപ്പോഴും ഗർഭനിരോധനവും ഗർഭഛിദ്രവും പ്രയോഗത്തിലാക്കുന്നത് യഥാർത്ഥ ജീവിത പ്രയാസങ്ങളുടെ സമ്മർദ്ദം കൊണ്ടാണ് എന്നതു ശരിതന്നെ. പക്ഷെ, ആ പ്രയാസങ്ങൾ ദൈവത്തിന്റെ നിയമത്തെ പൂർണ്ണമായി കാക്കുവാൻ പരിശ്രമിക്കുന്നതിൽ നിന്ന് ആരെയും ഒരിക്കലും ഒഴിവാക്കുന്നില്ല" എന്നു വ്യക്തമാക്കുന്നുണ്ടല്ലോ? ഗൗരവമായ രോഗകാരണങ്ങളല്ലാതെ വന്ധ്യംകരണം നടത്താൻ പാടില്ല എന്നു സഭ വ്യക്തമായി പഠിപ്പിക്കുമ്പോൾ ഒരു തിരിഞ്ഞുനോട്ടം ആവശ്യമാണ്. വളരെ ഗൗരവമല്ലാത്ത കാരണങ്ങളാൽ വന്ധ്യംകരണം നടത്താൻ പാടില്ല എന്ന് തന്റേടത്തോടെ പറയാൻ ധാർമ്മികബോധമുള്ള അധികാരികൾ മടിക്കരുത്. EV യിൽ 59-ൽ മരണത്തിന്റെ സേവനത്തിനു തങ്ങളുടെ കഴിവ് നൽകുമ്പോൾ ഡോക്ടർമാരും നേഴ്സുമാരും ഉത്തരവാദികളായി തീരുന്നു. ഗർഭഛിദ്രം നടത്തുന്ന ആരോഗ്യ കേന്ദ്രങ്ങളിലെ അഡ്മിനിസ്ട്രേറ്റർമാർക്കും ഈ വിഷയത്തെ സംബന്ധിച്ച അധികാരമുള്ളിടത്തോളം ഉത്തരവാദിത്വമുണ്ട് എന്നു വ്യക്തമാകുന്നുണ്ട്. അധികാരമുള്ളവർ എന്നത് ചിന്തിക്കുമ്പോൾ ആശുപത്രി ഡയറക്ടർമാർ, അവരുടെമേൽ അധികാരമുള്ളവരും എല്ലാവരും ഉൾപ്പെടുന്നില്ലെ എന്നു ചിന്തിക്കണം.

**വന്ധ്യത**

ദൈവം മനുഷ്യന് നൽകിയിരിക്കുന്ന വിശിഷ്ഠ സമ്മാനമായ കുഞ്ഞിന് ജന്മം നൽകാനുള്ള കഴിവിനെ ദൈവത്തെ ധിക്കരിച്ച് സ്വാർത്ഥ താലപര്യങ്ങൾ മുന്നിൽ കണ്ട് നശിപ്പിക്കുന്നതിനെപ്പറ്റിയാണല്ലോ നമ്മൾ പരാമർശിച്ചു കൊണ്ടിരിക്കുന്നത്. എന്നാൽ ആ കഴിവ് വിവിധ കാരണങ്ങളാൽ ലഭിയ്ക്കാതിരുന്നവർ ഒരു കുഞ്ഞിന് ജന്മം നൽകാൻ സാധിക്കാത്തതു മൂലം വലിയവേദനയിൽ കഴിയുന്നുണ്ട്.

കുഞ്ഞ് ഒരു ദാനമാണ്. തങ്ങൾ വന്ധ്യരാണെന്നു മനസിലാക്കുന്ന ദമ്പതി

കൾ ഏറെ മനോവേദന സഹിക്കുന്നുണ്ട്. നമ്മുടെ സമൂഹം ഇത്തരത്തിലുള്ളവരോടു കാണിക്കുന്ന അവരെ സമൂഹമദ്ധ്യത്തിൽ വേദനിപ്പിക്കുന്ന മനോഭാവം ദൈവീകചൈതന്യത്തിന് ചേർന്നതല്ല. കുഞ്ഞ് ആരുടെയും അവകാശമല്ല, ദൈവദാനമാണ്. വിവാഹത്തിലെ പരമമായ ദാനം ഒരു മനുഷ്യ വ്യക്തിയാണ്. കുഞ്ഞ് ഇല്ലാത്തത് ഒരു വലിയ വേദനയാണെങ്കിലും, മനുഷ്യനന്മയ്ക്കായി ദൈവം ഓരോരുത്തർക്കുമായി ഒരുക്കിയിരിക്കുന്ന ദൈവീകപദ്ധതിയോട് സഹകരിക്കുന്നവരായി നമ്മൾ മാറണം. ഒരു കുഞ്ഞിനെ തനിക്ക് എങ്ങനെയും നേടണം എന്ന ലക്ഷ്യം വച്ച് വൻതുകകൾ മുടക്കി ദൈവീക കാഴ്ചപ്പാടിനു ചേരാത്ത ചികിത്സ വിധിക്കുമായി നീങ്ങുന്നത് തെറ്റാണ്. ഇന്ന് വന്ധ്യത നിവാരണ ചികിത്സ എന്നു പറഞ്ഞ് വൻതുകകൾ കൈപ്പറ്റി നടത്തുന്ന ചികിത്സകൾ ധാർമ്മികതയ്ക്ക് നിരക്കാത്ത പ്രവർത്തികൾ ചെയ്യുന്ന കേന്ദ്രങ്ങളായി മാറിയിരിക്കുകയാണ് ccc 2376 ൽ പറയുന്നു, ദാമ്പത്യ പങ്കാളിത്തത്തിനു പുറമെ നിന്ന് ഒരു വ്യക്തിയെ (ബീജമോ അണ്ഡമോ ദാനം ചെയ്യൽ, ഗർഭപാത്രം വാടകയ്ക്ക് നൽകാൻ എന്നിവയിലൂടെ) ഉൾപ്പെടുത്തിക്കൊണ്ട് ഭാര്യാ ഭർത്താക്കന്മാരെ വിയോജിപ്പിക്കുന്ന സാങ്കേതികവിദ്യകൾ അധാർമ്മികമാണ്... ഇവയിൽ പലതും ദൈവഹിതത്തിന് വിരുദ്ധമായി അനേകം ശിശുക്കളെ നശിപ്പിച്ചിട്ടാണ് ഒരു കുഞ്ഞിന് ജന്മം നൽകുന്നത്. എന്നാൽ ശേഷി കുറഞ്ഞവർ സന്താനോൽപാദന ശേഷി വർദ്ധിപ്പിക്കാനായി ധാർമ്മികമായി ചെയ്യാവുന്ന എല്ലാ ചികിത്സയും ചെയ്യണം എന്ന് Donum Vitae ജീവൻ ദാനം എന്ന സഭാ രേഖയിൽ കാണുന്നുണ്ട്.






കത്തോലിക്ക സഭയുടെ മതബോധനഗ്രന്ഥം ccc 2379 ൽ പറയുന്നു, ശാരീരിക വന്ധ്യത ഒരു മഹാദൗർഭാഗ്യമല്ലെന്നു സുവിശേഷം വ്യക്തമാക്കുന്നു. ന്യായമായ എല്ലാ വൈദ്യശാസ്ത്ര പ്രതിവിധികളും തേടിയിട്ടും വന്ധ്യതയ്ക്ക് പരിഹാരം കാണാത്ത ദമ്പതികൾ എല്ലാ ആത്മീയ ഫലസമൃദ്ധിയുടെയും ഉറവിടമായ കർത്താവിന്റെ കുരിശിനോട് തങ്ങളെത്തന്നെ ഐക്യപ്പെടുത്തേണ്ടതാണ്. അനാഥരായ കുട്ടികളെ ദത്തെടുത്തും അപരർക്കുവേണ്ടി ദുഷ്കരമായ സേവനങ്ങൾ ചെയ്തും അവർക്ക് തങ്ങളുടെ ഉദാരത പ്രകടിപ്പിക്കാവുന്നതാണ്.......

ജ്ഞാനം 3:13 പാപകരമായ വേഴ്ചയിൽ ഏർപ്പെടാത്ത നിഷ്കങ്കമായ വന്ധ്യ അനുഗ്രഹീതയാണ്. ദൈവം ആത്മാക്കളെ ശോധന ചെയ്യുമ്പോൾ അവർക്ക് പ്രതിഫലം ലഭിയ്ക്കും. 14 കർത്താവിനെതിരെ അകൃത്യങ്ങൾ ആലോചിക്കുകയോ ചെയ്യാത്തവൻ അനുഗ്രഹിതനാണ്. അവന്റെ വിശ്വസ്തതയ്ക്ക് പ്രതിഫലം ലഭിയ്ക്കും.

ഈ ലോകജീവിതത്തിനു ശേഷം നിത്യജീവൻ നേടുക എന്ന ഏറ്റവും പരമപ്രധാനമായ ലക്ഷ്യമായിരിക്കട്ടെ ഓരോരുത്തരെയും നയിക്കേണ്ടത്. നിത്യജീവൻ പ്രാപിക്കാൻ എന്നെ സഹായിക്കുന്നതൊക്കെ അന്വേഷിക്കുന്നവരായി മാറാം. അതിന് സഹായകമായതെല്ലാം നല്ല ദൈവം നമുക്ക് തന്നിട്ടുണ്ട്. എനിക്ക് നന്മയ്ക്കായുള്ളതെല്ലാം ദൈവം തന്നിട്ടുണ്ടെന്ന് തിരിച്ചറിഞ്ഞ് അതിന് കൃതജ്ഞത പ്രകാശിക്കുന്നവരാകാം. അതിൽ സംതൃപ്തിപ്പെട്ട് ദൈവത്തെ സ്തുതിച്ച് മഹത്വപ്പെടുത്താൻ നമുക്ക് പരിശ്രമിക്കാം.

മനുഷ്യകുലത്തിന്റെ നന്മയ്ക്കുവേണ്ടി ദൈവം ക്രമീകരിച്ചു തന്നിരിക്കുന്ന നിയമങ്ങളിൽ വെള്ളം ചേർക്കാതെ ധാർമ്മികബോധത്തോടെ മുന്നോട്ടു നീങ്ങുവാൻ വേണ്ടി ആത്മീയശക്തി നമ്മുടെ സമൂഹത്തിനുണ്ടാകട്ടെ.

കവർ സ്റ്റോറി





ഡോ. അനു ജോർജ്

# വലിയ കുടുംബവും അതിലെ സന്തോഷങ്ങളും

"ദൈവം അവരെ ഇങ്ങനെ അനുഗ്രഹിച്ചു. സന്താനപുഷ്ടിയുള്ളവരായി പെരുകുവിൻ" (ഉൽപത്തി 1:28). ആദിമാതാപിതാക്കളെ അനുഗ്രഹിച്ചതുപോലെ, ഓരോ കുടുംബവും മദ്ബഹാ മുമ്പിൽ രൂപമെടുക്കുമ്പോൾ, വിവാഹമെന്ന കൂദാശയിൽ, ദൈവം തമ്പുരാൻ ഓരോ ദമ്പതികളെയും അനുഗ്രഹിച്ച് ആശിർവദിക്കുകയാണ്. ഈ ആശിർവാദമാണ് ആധുനിക സഭയിൽ സഭാതനയർ തിരസ്കരിക്കുന്നത്. ദൈവം അനുഗ്രഹിക്കുന്ന അത്രയും മക്കളെ സ്വീകരിക്കാതെ സമൂഹ-കുടുംബ മനോഭാവങ്ങൾക്ക് വിധേയരായി സ്വന്തം താത്പര്യവും സൗകര്യവും നോക്കി മക്കൾക്ക് ജന്മം നൽകുന്നു. അങ്ങനെ കൂദാശയിൽ ലഭിച്ച അനുഗ്രഹത്തോട് പുറംതിരിഞ്ഞ് ജീവിക്കുന്നവരും, അങ്ങനെ ജീവിക്കാൻ വിവാഹത്തിന് മുൻപേ തീരുമാനമെടുത്തവരുടെയും ഒരു വലിയ നിരതന്നെ ഇന്ന് നമ്മുടെ ഇടവക കൂട്ടായ്മകളിൽ



ഉണ്ട്. "കർത്താവിന്റെ ദാനമാണ് മക്കൾ. ഉദരഫലം ഒരു സമ്മാനവും" (സങ്കീ 127:3).

ജീവൻ നൽകുക എന്ന ദൈവദത്തമായ കഴിവിനെ സ്വാർത്ഥത നിറഞ്ഞ മനോഭാവത്തോടെ ഇന്ന് ഉപയോഗിക്കുന്നു. മക്കൾ സ്വന്തം സുഖങ്ങൾക്കും താത്പര്യങ്ങൾക്കും തടസ്സം എന്ന രീതിയിൽ ആയിത്തീരുന്നു. തന്മൂലം മക്കൾ ജനിക്കാതിരിക്കാൻ വഴികളെക്കുറിച്ച് ദമ്പതികൾ ചിന്തിക്കുന്നു. അതിന് പ്രേരണ നൽകുന്ന നിയമങ്ങളും രാജ്യത്ത് സുലഭം. ഈ നിമങ്ങളെ രണ്ടു കൈയ്യും നീട്ടി സ്വീകരിച്ചവരിൽ പ്രധാനികൾ ക്രൈസ്തവ ദമ്പതികളാണെന്നതാണ് ദു:ഖകരമായ യാഥാർഥ്യം.

**വലിപ്പത്തിന്റെ സന്തോഷം**

വലിയ കുടുംബങ്ങളും അവയിൽ നിറഞ്ഞി നിൽക്കുന്ന പ്രത്യേകതകളും പരിശോധിക്കാം.

**പങ്കുവയ്ക്കൽ**

പങ്കുവയ്ക്കൽ അണുകുടുംബങ്ങളിൽ കുറവാണെന്നത്, സ്വാർത്ഥ മനോഭാവം വ്യക്തികളിലും സമൂഹത്തിലും ഏറിവരുന്നു എന്നതിൽ നിന്ന് വ്യക്തമാണ്. അമിതമായ സ്വാർത്ഥത വിവാഹമോചനങ്ങളിലേക്കും ആത്മഹത്യയിലേക്കും കൊലപാതകങ്ങളിലേക്കുംം നയിക്കുന്ന സംഭവങ്ങൾ അനവധിയാണ്. സൂക്ഷമമായി വീക്ഷിച്ചാൽ മിക്ക സാമൂഹിക-വ്യക്തിഗത പ്രശ്നങ്ങളുടെയും പിന്നിൽ നിറഞ്ഞ് നിൽക്കുന്നത് സ്വാർത്ഥത ആണെന്ന് മനസിലാകും. വലിയ കുടുംബങ്ങളിൽ മാത്രമുള്ള പരിശീലനമാണ് ചെറുപ്പം മുതലുള്ള പങ്കുവയ്ക്കൽ. കുടുംബപ്രാർത്ഥനകൾ, ഭക്ഷണമേശ തുടങ്ങിയവ വലിയ കുടുംബങ്ങളിൽ പങ്കുവയ്പ്പ് അനുഭവ വേദികളാണ്.

**ദൈവവിളിയുടെ സമൃദ്ധി**

ദൈവവിളികൾ കുറയുന്നു എന്നത് ആധുനിക സഭ നേരിടുന്ന വെല്ലുവിളിയാണ്. ധാരാളം മക്കളുള്ള ഭവനങ്ങളിൽ മുതിർന്ന മക്കൾ ദൈവവിളി തിരഞ്ഞെടുക്കുമ്പോൾ സ്വാഭാവികമായും ഇളയവർ ദൈവവിളിയെക്കുറിച്ച് ചിന്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന കാലഘട്ടം അപ്രത്യക്ഷമായി. ദൈവവിളിയുടെ ബാലപാഠങ്ങൾ മാതാപിതാക്കളിൽ നിന്ന് ഏറ്റുവാങ്ങിയിരുന്നു വലിയ കുടുംബങ്ങൾ. എന്നാൽ ദൈവവിളിയെക്കുറിച്ച് മക്കൾക്ക് പ്രചോദനമേകുന്ന മാതാപിതാക്കൾ വിരളമായി. ദൈവവിളിയോട് ആഭിമുഖ്യം പ്രകടിപ്പിക്കുന്ന മക്കളെ പിന്തിരിപ്പിക്കുന്ന ഒരു പ്രവണത അണുകുടുംബങ്ങളിൽ പ്രകടമാണ്. "നിങ്ങൾ ലോകമെങ്ങും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രഘോഷിക്കുവിൻ" (മർക്കോസ് 16:15). ദൈവരാജ്യത്തിന്റെ പ്രഥമമായ ഈ ദൗത്യം അണുകുടുംബങ്ങൾ തകർക്കുന്നു.

**വാർദ്ധക്യകാല പരിചരണം**

വൃദ്ധസദനങ്ങൾ മുളച്ച് പൊങ്ങിയത് അണുകുടുംബ കാലഘട്ടത്തിലാണ്. പ്രായമാ മാതാപിതാക്കൾക്ക് വേണ്ട പരിചരണം നൽകാൻ അണുകുടുംബ ഭവനങ്ങളിൽ പ്രായോഗിക തടസ്സങ്ങൾ ഉണ്ട്. എന്നാൽ വലിയ കുടുംബങ്ങളിൽ സഹോദരങ്ങൾ മാറി മാറി നിന്ന് മാതാപിതാക്കളെ ശുശ്രൂഷിക്കുകയും അവരുടെ അനുഗ്രഹം തലമുറകൾ ഏറ്റുവാങ്ങുകയും ചെയ്യുന്നുണ്ട്. മാതാപിതാക്കളുടെ സന്തോഷകരമായ സ്വർഗ്ഗീയ യാത്രയ്ക്ക് മക്കളിൽ നിന്നുള്ള സ്നേഹപൂർണ്ണമായ പരിചരണം ആവശ്യമാണ്.

**ജീവിത ദുരന്തങ്ങളെ നേരിടൽ**

ഒരു വ്യക്തിയുടെ ആകസ്മിക വേർപാടോ, രോഗമോ, പലപ്പോഴും കുടുംബം മുഴുവൻ ആത്മഹത്യയിലേക്ക് തള്ളിവിട്ട അനവധി സംഭങ്ങൾ ഉണ്ട്. ആത്യന്തികമായി തണലേകുവാനോ, താങ്ങാകുവാനോ പ്രീയപ്പെട്ടവരുടെ കരങ്ങൾ എത്തുന്നില്ല എന്നതാണ് ഇതിന് കാരണം. എന്നാൽ വലിയ കുടുംബങ്ങളിലെ സഹോദരസ്നേഹവും സാമിപ്യവും ദുരന്തം നേരിട്ട കുടുംബങ്ങളെ പൊതിഞ്ഞു പിടിക്കുന്ന കാഴ്ച അപൂർവമായെങ്കിലും നമ്മുടെ സമൂഹത്തിൽ ഇപ്പോഴും ഉണ്ട്. "സഹോദർ ഏകമനസായി ഒരിമിച്ചു വസിക്കുന്നത് എത്ര വിശിഷ്ടവും സന്തോഷപ്രദവുമാണ്" (സങ്കീ 133:1).

തുടക്കത്തിൽ പറഞ്ഞ ആദിമ അനുഗ്രഹം ഏറ്റുവാങ്ങുന്ന ധാരളം കുടുംബങ്ങൾ ഉണ്ടാകാൻ നമുക്ക് പ്രാർത്ഥിക്കാം. ജീവന്റെ സമൃദ്ധി കുടുംബങ്ങളിൽ ഏറ്റുവാങ്ങാൻ പരിശുദ്ധ അമ്മയുടെ മാദ്ധ്യസ്ഥം യാചിക്കാം. വലിയ കുടുംബം വലിയ മനസിന്റെ കളിത്തൊട്ടിലാണ്. വലിയ വിശുദ്ധരും വലിയ സുവിശേഷ പ്രഘോഷകരും അവിടെ നിന്നുണ്ടാകട്ടെ...



കവർ സ്റ്റോറി



# പരിശുദ്ധ കന്യകാമറിയം വെളിപ്പെടുത്തിയ അജാത ശിശുക്കളുടെ ജപമാല

## (The Rosary of the Unborn)

**സി. അഞ്ജലി തെരേസ് ഡി. എം**
കാതോലിക്കേറ്റ് സെന്റർ, തിരുവനന്തപുരം

ജീവൻ, പ്രത്യേകിച്ച് മനുഷ്യജീവൻ, ദൈവത്തിന്റേതു മാത്രമാണ്. ഇക്കാരണത്താൽ മനുഷ്യജീവനെ ആക്രമിക്കുന്നവൻ ഒരുവിധത്തിൽ ദൈവത്തെത്തന്നെ ആക്രമിക്കുന്നു (ജീവന്റെ സിവിശേഷം, 9). ജീവനെ നശിപ്പിക്കുമ്പോൾ പ്രത്യേകിച്ച് ഗർഭസ്ഥ ശിശുക്കളുടെ (അജാത ശിശുക്കളുടെ) ജീവൻ നശിപ്പിക്കുമ്പോൾ അവരുടെ നിലവിളി സ്വർഗ്ഗം കേൾക്കുമെന്നതിന്റെ തെളിവാണ് പരിശുദ്ധ അമ്മ തന്റെ ദർശനത്തിലൂടെ മൗറിൻ സ്വീനി കെയ്ൽ എന്ന സ്ത്രിക്ക് വെളിപ്പെടുത്തിയത്.

ഒഹായോയിലെ ക്ലിവ്ലാൻസിൽ, മൗറിൻ സ്വീനി കെയ്ൽ എന്ന സ്ത്രീക്ക് പരിശുദ്ധ അമ്മ ആദ്യമായി പ്രത്യക്ഷപ്പെട്ടത് 1997 ഒക്ടോബർ 7-ാം തീയതി അതായത് ജപമാല രാജ്ഞിയുടെ തിരുന്നാൾ ദിവസമാണ്. വളരെ നാണം കുണിങ്ങിയും ഭീരുവും ദുർബലയും നാല് മക്കളുമുള്ള വീട്ടമ്മയാണ് മൗറിൻ സ്വീനി കെയ്ൽ. ഡോൺ എന്നാണ് അവളുടെ ഭർത്താവിന്റെ പേര്.

**മൗറിൻ സ്വീനി കെയ്ലിന് ഉണ്ടായ ദർശനങ്ങളും പ്രവചനങ്ങളും**

ജപമാല രാജ്ഞിയുടെ തിരുന്നാൾ ദിവസം വെള്ള വസ്ത്രം ധരിച്ച് മേഘങ്ങൾക്കിടയിൽ, ഒരു പ്രത്യേക തരം ജപമാല കൈയിലേന്തിയ ഒരു യുവതിയായിട്ടാണ് പരിശുദ്ധ അമ്മ കാണപ്പെട്ടത്. പരിശുദ്ധ അമ്മ പറഞ്ഞു: 'ഞാൻ എന്റെ പുത്രനായ യേശുവിനെ സ്തുതിക്കുന്നു. ഈ കാലഘട്ടത്തിന്റെ പ്രവാചികയായിട്ടാണ് ഞാൻ വരുന്നത്. ഗർഭഛിദ്രം എന്ന തിന്മയിൽനിന്ന് മറിക്കടക്കാനുള്ള ആയുധമാണ് ഈ ജപമാല. ഈ മഹാ പാപം മൂലം സ്വർഗ്ഗം വിലപിക്കുന്നു.... അതുകൊണ്ട് ഗർഭഛിദ്രം എന്ന വിപത്തിനെതിരായ ആയുധമായി ഈ ജപമാലയെ സമർപ്പിക്കണമെന്നും സ്നേഹത്തോടും പ്രാർത്ഥനയോടുംകൂടി ഇത് ചൊല്ലണമെന്നും' പരിശുദ്ധ അമ്മ പറഞ്ഞു. 'ലോകത്തിന്റെ പ്രതിക്ഷയുടെ



അടയാളമാണ് ഈ ജപമാല. ഇത് സ്വർഗ്ഗത്തിന്റെ പദ്ധതിയാണ്. ഇതിലൂടെ യേശുവിന്റെയും എന്റെയും ഹൃദയത്തിന്റെ വെളിപ്പെടുത്തലുകളെ അറിയാൻ ധാരാളം വ്യക്തികൾക്ക് സാധിക്കും.'

അങ്ങനെ മൗറിൻ സ്വീനി കെയ്ൽ, Holy Love Ministries എന്ന സംഘടനയിലൂടെ Rosary of the Unborn ലോകത്തിൽ പ്രചരിപ്പിക്കാൻ പരിശുദ്ധ അമ്മ ആവശ്യപ്പെട്ടു. തുടർന്നുള്ള ദർശനങ്ങളിൽ ഈ പ്രത്യേക തരം ജപമാലയെക്കുറിച്ച് ധാരാളം വെളിപ്പെടുത്തലുകൾ നടത്തി. ഗർഭഛിദ്രം അവസാനിപ്പിക്കാൻ എല്ലാ ജനതകളും പ്രാർത്ഥനയിൽ ഐക്യപ്പെടണമെന്നും അതിനുള്ള വഴി സ്വർഗ്ഗം കാണിച്ചു തരുമെന്നും പരിശുദ്ധ കന്യാകമറിയം വിശദീകരിച്ചു. ദൈവത്തിന്റെ സഹായവും ഈ പ്രത്യേക ജപമാലയുടെ ശക്തിയുമുപയോഗിച്ച് ഗർഭഛിദ്രമെന്ന ഭയാനക പാപത്തിന് അറുതി വരും. 'ഈ ജപമാല സ്വർഗ്ഗവും ഭൂമിയും തമ്മിലുള്ള ദൂരം നികത്തുവാൻ തുടങ്ങിയിരിക്കുന്നു യെന്ന്' പരിശുദ്ധ അമ്മ വെളിപ്പെടുത്തി. ഭയവും ലജ്ജയും കൂടാതെ ഈ ജപമാലയുടെ ഭക്തി പ്രചരിപ്പിക്കണമെന്ന് പരിശുദ്ധ അമ്മ പ്രത്യേകം ഓർമ്മപ്പെടുത്തി. അങ്ങനെ മൗറിൻ ഈ പ്രത്യേക ജപമാലയുടെ നിർമ്മാണത്തിനും പ്രചരണത്തിനുമായി സ്വയം അർപ്പിച്ചു. മൂന്നര വർഷത്തിനുശേഷം ഈശോയും പരിശുദ്ധ അമ്മയും വീണ്ടും അവൾക്ക് പ്രത്യക്ഷപ്പെട്ടു. പിന്നിടുള്ള പ്രത്യക്ഷപ്പെടൽ മാലാഖമാരാൽ ചുറ്റപ്പെട്ട രൂപത്തിലുള്ള പരിശുദ്ധ അമ്മയെയാണ് മൗറിന് കാണപ്പെട്ടത്. ഒരിക്കൽ സ്വർണ്ണകിരീടത്തിൽ പൊതിഞ്ഞ പിഞ്ചുകുഞ്ഞുങ്ങളുടെ ഒരു ചിത്രം പരിശുദ്ധ അമ്മ മൗറിന് കാണിച്ചു കൊടുത്തു. ഈ ജപമാല വഴി അത്ഭുതം സംഭവിക്കണമെങ്കിൽ ഒരു വൈദികൻ ഇത് ആശീർവദിക്കണമെന്ന് അമ്മ വെളിപ്പെടുത്തിയിരുന്നു. 2004 ഒക്ടോബർ മാസം 13-ാം തീയതി പരിശുദ്ധ പിതാവ് ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പാ ഈ ജപമാല റോമിൽ വച്ച് ആശീർവദിച്ചു. തുടർന്ന് അത്ഭുതങ്ങൾ നടന്നുകൊണ്ടിരിക്കുന്നു.

Holy Love Ministries എന്ന സംഘടനയെക്കുറിച്ച് ഒരു വാക്ക് - Holy Love Ministries എന്നത് വിശുദ്ധ സ്നേഹത്തിന്റെ സന്ദേശം എല്ലാ ഹൃദയങ്ങളിലേക്കും മനസ്സുകളിലേക്കും എത്തിക്കുവാൻ സമർപ്പിച്ചിരിക്കുന്ന Ecumenical Profile സംഘടനയാണ്. അതായത് എല്ലാറ്റിലുമുപരി ദൈവത്തെ സ്നേഹിക്കുക, നിന്നെപ്പോലെ തന്നെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക. ഇതാണ് അവരുടെ ആപ്തവാക്യം.

**ഈ ജപമാലയുടെ പ്രത്യേകതകൾ**

ഇതൊരു പ്രത്യേക തരം ജപമാലയാണ്. ക്രിസ്റ്റൽ മുത്തുകൾ ഉപയോഗിച്ചാണ് ഇത് നിർമ്മിച്ചിരിക്കുന്നത്. ഇതിലെ ഓരോ മണികളും പരിശുദ്ധ കന്യകാമറിയത്തിന്റെ കണ്ണുനീരിന്റെ പ്രതീകമാണ്. അതോടൊപ്പം ഓരോ കണ്ണുനീരും അമ്മയുടെ ഗർഭപാത്രത്തെ പ്രതിനിധികരിക്കുന്നു. ആ കണ്ണുനീരിൽ ഒരു പിഞ്ചുകുഞ്ഞിന്റെ ചിത്രം അടങ്ങിയിരിക്കുന്നു. 'സ്വർഗ്ഗസ്ഥനായ പിതാവേ' എന്ന പ്രാർത്ഥന ചൊല്ലുന്നതിനുള്ള ചുവന്ന കുരിശ് ഈശോയുടെ രക്തത്തിന്റെ പ്രതീകമാണ്. ജപമാലയുടെ മധ്യഭാഗത്ത് പരിശുദ്ധ കന്യകാമറിയത്തിന്റെ വിമലഹൃദയമാണ് ചിത്രീകരിച്ചിരിക്കുന്നത്. ഗർഭഛിദ്രമെന്ന ഭയാനകമായ പാപത്തിൽനിന്ന് ലോകത്തെ മോചിപ്പിക്കാൻ കർത്താവും ദൈവവുമായ യേശുവിനെ സ്തുതിക്കുകയും വിളിച്ചപേക്ഷിക്കുകയും ചെയ്യേണ്ടതിന്റെ ആവശ്യകതയുടെ അടയാളമായി ക്രൂശിതരൂപം സ്വർണ്ണനിറത്തിലുള്ളതാണ്. സ്നേഹത്തിന്റെ ഉപകരണമായും ഗർഭഛിദ്രത്തിന് എതിരായ പ്രാർത്ഥനയായും ഈ ജപമാല പരിശുദ്ധ അമ്മ ലോകത്തിന് നൽകി. നാം സാധാരണയായി ചൊല്ലുന്ന ജപമാല പോലെ തന്നെയാണ് ഇതും പ്രാർത്ഥിക്കേണ്ടത്. സന്തോഷം, പ്രകാശം, ദു:ഖം, മഹിമ തുടങ്ങിയ ദൈവിക രഹസ്യങ്ങൾ ഉൾക്കൊള്ളിച്ച ശൈലി തന്നെയാണ് ഇതിലെ ദൈവിക രഹസ്യങ്ങളും. എന്നാൽ ഇതിലെ വിചിന്തനങ്ങൾ വ്യത്യസ്തമാണ്.

**ഈ ജപമാലയിലൂടെ സംഭവിക്കുന്നവ**

1. ഇതിലൂടെ സ്വർഗ്ഗം നമ്മുടെ പ്രാർത്ഥനകളെയും ത്യാഗങ്ങളെയും പരിശ്രമങ്ങളെയും പ്രത്യേകമായവിധത്തിൽ അനുഗ്രഹിക്കും.

2. നാം ചൊല്ലുന്ന ഓരോ 'നന്മ നിറഞ്ഞ മറിയത്തിലൂടെ' ഓരോ അജാത ശിശു സംരക്ഷിക്കപ്പെടും.

3. ഓരോ 'സ്വർഗ്ഗസ്ഥപിതാവിലൂടെ' ഈശോയുടെ തിരുഹൃദയത്തിന്റെ വേദന ലഘൂകരിക്കുന്നു.

4. നമ്മുടെ കർത്താവിനെ സന്തോഷിപ്പിക്കാനുള്ള ആയുധമാണിത്.

5. ലോകത്തിലെ സാത്താന്റെ ദുർവഴികളെ പരാജയപ്പെടുത്തിനുള്ള ശക്തിയായി ഈ ജപമാലയെ കൈയിൽ പിടിക്കണം.

6. ഈ ജപമണികളിലൂടെ സാത്താന്റെ വഞ്ചനയുടെ മൂടുപടം നീക്കാൻ സഹായിക്കുന്നു.

7. മനുഷ്യന്റെ സത്യത്തോടുള്ള അവിശ്വസ്തത കാരണം ദൈവം തടഞ്ഞുവച്ചിരിക്കുന്ന നിരവധി കൃപകൾ മനുഷ്യരിലേക്ക് ഒഴുക്കി തരുവാൻ ഈ ജപമാലയിലൂടെ സാധിക്കുന്നു.

8. ഈ ജപമാലയുടെ ശക്തി പൂർണ്ണമായും ഗ്രഹിക്കാൻ ഒരിക്കലും സാധിക്കില്ല. കാരണം ശത്രു നിങ്ങളിൽനിന്ന് അത് മറയ്ക്കും.



**ഉപസംഹാരം**

ഇന്ന് ഈ പ്രത്യേക ജപമാലയുടെ ശക്തി ലോകമെങ്ങും അംഗീകരിക്കുകയും വിലമതിക്കുകയും പ്രാർത്ഥിക്കുകയും ഇതിലൂടെ അനുഗ്രഹങ്ങൾ പ്രാപിക്കുകയും ചെയ്യുന്നു. നമ്മുടെ കൊച്ചു കേരളത്തിൽപ്പോലും ഈ ജപമാലയിലൂടെ അത്ഭുതങ്ങൾ നടക്കുന്നുണ്ട്. ലോകത്തിലെ തിന്മകളെ ചെറുക്കുന്നതിനും മനുഷ്യരാശിയെ വലയം ചെയ്യുന്ന ഭയാനക വിപത്തുകളെ ഇല്ലാതാക്കുന്നതിനും ഒരേയൊരു ഉത്തരം പ്രാർത്ഥനയും പരിത്യാഗങ്ങളും മാത്രമാണ്.

കഴിഞ്ഞ 25 വർഷങ്ങളായി പരിശുദ്ധ കന്യകാമറിയം മൗറിൻ സ്വീനി കെയ്ലിന് പ്രത്യക്ഷപ്പെട്ടുക്കൊണ്ട് ദർശനങ്ങളും സന്ദേശങ്ങളും നൽകിക്കൊണ്ടിരിക്കുന്നു എന്നത് അത്ഭുതാവഹം തന്നെ..



കവർ സ്റ്റോറി

# ശിക്ഷയില്ലാത്ത കുറ്റങ്ങൾ

റവ. ^m. j o³ ]me¡ pgn

2019 ൽ ലോകത്ത് ഏറ്റവും കൂടുതൽ നരഹത്യ നടന്നത് അബോർഷൻ വഴിയാണ്. ഇക്കഴിഞ്ഞ വർഷം നാലേ കാൽകോടി കുഞ്ഞുങ്ങളാണ് അബോർഷൻ വഴി മാത്രം കൊല്ലപ്പെട്ടത്. അതായത് ഒരു ദിവസം ഏതാണ്ട് 116000 കുഞ്ഞുങ്ങൾ. ഒരു മണിക്കൂറിൽ അയ്യായിരത്തിനടുത്ത്. ഒരു മിനിട്ടിൽ എൺപതിൽ അധികം. നിങ്ങളീ കുറിപ്പ് വായിച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ നിങ്ങൾക്ക് എണ്ണാവുന്നതിലും വേഗത്തിൽ അത് സംഭവിച്ചുകൊണ്ടിരിക്കുന്നു! ഈ കൂട്ടക്കുരുതിക്കു കൂടുതൽ കുടപിടിക്കുന്ന ഒരു കരിനിയമ ഭേദഗതി കേന്ദ്രസർക്കാർ കൊണ്ടുവരുന്നു. അതാണ് മെഡിക്കൽ ടെർമിനേഷൻ ഓഫ് പ്രെഗ്നൻസി ആക്ടിന്റെ ഭേദഗതി.

1971 ലെ മെഡിക്കൽ ടെർമിനേഷൻ ഓഫ് പ്രെഗ്നൻസി ആക്ട് പ്രകാരം അമ്മയുടെ ഉദരത്തിൽ 20 ആഴ്ച വരെ പ്രായമുള്ള കുഞ്ഞിനെ നശിപ്പിക്കുന്നതിന് നിയമം അനുവദിക്കുന്നു. എന്നാൽ ഇപ്പോൾ 20 എന്നുള്ളത് 24 ആഴ്ചയായി വർദ്ധിപ്പിച്ച് കൂടുതൽ കുഞ്ഞുങ്ങൾ കൊല്ലപ്പെടാൻ വഴിയൊരുക്കുന്ന ഒരു പുതിയ ഭേദഗതി പ്രാബല്യത്തിൽ വരാൻ പോകുന്നു. അതായത് ഉദരത്തിലുള്ള കുഞ്ഞുങ്ങളെ ആറു മാസം വരെ കൊല്ലാം. അവർ മനുഷ്യ വ്യക്തികളല്ല, വെറും മാംസ പിണ്ഡങ്ങൾ മാത്രം! അവർക്കു ജീവിക്കാനുള്ള അവകാശമില്ല, ഉണ്ടെങ്കിൽ തന്നെ അതു മറ്റൊരാൾക്കു തീരുമാനിക്കാം!

അതിർത്തി കാക്കുന്ന സൈനികരുടെ സൗഹൃദവും ജീവിതസംഘർഷങ്ങളും പ്രമേയമാക്കിയ 'പിക്കറ്റ് 43' എന്നൊരു മനോഹര ചലച്ചിത്രകാവ്യമുണ്ട്. ഇന്ത്യാ പാക് അതിർത്തിയിലെ സംഘർഷഭൂമിയിൽ, ഏറെനാൾ കാത്തിരുന്ന് ഒടുവിൽ തന്റെ കുടുംബത്തിന്റെ സ്നേഹവാൽസല്യത്തണലിലേക്കു മടങ്ങിയെത്തുന്ന ഒരു പാക്കിസ്ഥാൻ സൈനികൻ, ഒഴിവുദിനങ്ങളവസാനിച്ച് തിരികെപ്പോരും നേരത്ത് തന്റെ പ്രിയതമയുടെ ഉദരത്തോടു കാതുചേർത്തു വച്ച്, പിറക്കാൻ പോകുന്ന, തന്റെ കുഞ്ഞിനോടു യാത്ര പറഞ്ഞ്, യുദ്ധഭൂമിയിലേക്ക് നടന്നു മറയുന്ന കണ്ണു നനയിക്കുന്ന ഒരു രംഗമുണ്ടതിൽ. ഒരിക്കലും കണ്ടിട്ടില്ലെങ്കിലും, പിറന്ന ശേഷവും ഇനി ഒരുപക്ഷേ പരസ്പരം കാണാൻ ഭാഗ്യമുണ്ടാകുമോ എന്നറിയില്ലെങ്കിലും, തനിക്കു മാത്രം മനസ്സിലാവുന്ന ഏതൊക്കെയോ മുറിഞ്ഞ ശബ്ദങ്ങളിലൂടെ അയാളെ 'അപ്പാ' എന്നു ഒരിക്കൽപ്പോലും വിളിച്ചിട്ടില്ലെങ്കിലും, കുഞ്ഞുമിഴികൾ പാതിതുറന്ന് ഒരു പാൽപ്പുഞ്ചിരി സമ്മാനിച്ചിട്ടില്ലെങ്കിലും അയാളെ സംബന്ധിച്ച് അവളുടെ ഉദരം പേറുന്നത് വെറുമൊരു മാംസപിണ്ഡമല്ല, നാളെ അവർക്കു തണലായി മാറേണ്ട അയാളുടെ ജീവനുള്ള കുഞ്ഞിനെത്തന്നെ

യാണ്; പൂവണിഞ്ഞ അയാളുടെ ആത്മജ സ്വപ്നങ്ങളെത്തന്നെയാണ്!

അങ്ങനെയെങ്കിൽ അയാൾ എപ്പോൾ മുതലാണ് ആ കുഞ്ഞിന്റെ പിതാവായത്...? അമ്മയുടെ ഉദരത്തിൽ ഉരുവായ നിമിഷം മുതൽക്കു തന്നെ; ഒരുപക്ഷേ അതിനും മുൻപേ മാതൃ പിതൃ പുത്ര ബന്ധങ്ങളുടെ അദൃശ്യമായൊരു നൂലിഴ കൊണ്ട് അവർ കൂട്ടിയിണക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ടാവാം. ദൈവം പറഞ്ഞതാണു ശരി, 'അമ്മയുടെ ഉദരത്തിൽ ഉരുവാകുന്നതിനു മുമ്പേ ഞാൻ നിന്നെ അറിഞ്ഞു. 'അപ്പനെന്നും അമ്മയെന്നും മക്കളെന്നുമൊക്കെയുള്ള ഐഡന്റിറ്റി രൂപമെടുക്കുന്നത് ഉദരത്തെക്കാൾ മുമ്പ് ഹൃദയത്തിലാണ്. ഹൃദയത്തിൽ നിന്നു ഹൃദയത്തിലേക്ക് രക്തബന്ധത്തിന്റെയും സ്നേഹവാത്സല്യങ്ങളുടെയും അവബോധ രഹസ്യങ്ങൾ കൈമാറ്റം ചെയ്യപ്പെടുന്ന ദേവാലയമാണ് അമ്മയുടെ ഉള്ളം.

ഈ ഭൂമിയിൽ ദൈവസാന്നിദ്ധ്യമുള്ള, ഏറ്റവും പരിശുദ്ധവും സുരക്ഷിതവുമായ ഒരിടം ഏതാണെന്നു ചോദിച്ചാൽ അതൊരമ്മയുടെ ഉദരമാണെന്നായിരുന്നു ആദ്യമൊക്കെ കരുതിയിരുന്നത്. അത് എപ്പോൾ വേണമെങ്കിലും തിരുത്തപ്പെടാവുന്നൊരു ബോധ്യമാണെന്ന് പിന്നീടു മനസ്സിലായി. കാരണം ഏതു ദേവാലയവും അശുദ്ധമാക്കപ്പെടുകയുംകല്ലിൻമേൽ കല്ലുശേഷിക്കാതെ തകർക്കപ്പെടുകയും ചെയ്യാവുന്ന കാലം വരുന്നു; അല്ല വന്നു കഴിഞ്ഞു.

ഈ നിയമ ഭേദഗതി മാതൃദേവാലയത്തെ കുരുതിക്കളമാക്കാനുള്ള ഗൂഢാലോചനയുടെ ലേറ്റസ്റ്റ് അപ്ഡേറ്റാണ്. എന്തിനും ഏതിനും അപ്ഡേറ്റുകളുള്ള 'e' കാലത്ത് കുടുംബവും ബന്ധങ്ങളും മതവും വിശ്വാസങ്ങളും ജീവിതശൈലികളും ചിന്തയും സ്വഭാവവും മൂല്യങ്ങളും നിലപാടുകളുമെല്ലാം വരുംവരായ്കകൾ നോക്കാതെ പുതിയ കാലത്തിന്റെ പകിട്ടിനൊപ്പിച്ചു തിരുത്തിയെഴുതാൻ ഒരു തലമുറ മുഴുവൻ നിർബന്ധിക്കപ്പെട്ടു കൊണ്ടിരിക്കുകയാണ്. ഏറ്റവും പുതിയ ടെക്നോളജികളിലേക്കും ഉൽപ്പന്നങ്ങളിലേക്കും സൗകര്യങ്ങളിലേക്കും സംസ്കാരങ്ങളിലേക്കും അനുദിനം അപ്ഗ്രേഡ് ചെയ്തു സായൂജ്യമടയാൻ ശീലിച്ച, വളരെ 'പ്രൊഫഷണലായി' മാത്രം ബന്ധങ്ങളെ കാണുന്ന, ഉപയോഗത്തിനനുസരിച്ച് വ്യക്തികൾക്ക് വിലയിടുന്ന ആധുനിക യുഗത്തിലെ വിരൽത്തുമ്പിന്റെ വിപ്ലവകാരികൾക്ക് പരിധികളും നിയന്ത്രണങ്ങളുമില്ലാത്ത ഒരു 'ലിബറൽ ലൈഫ് സ്റ്റൈൽ' ഒട്ടും 'ഹാങ്' ആവാതെ ആസ്വദിക്കാൻ ഭരണസിരാകേന്ദ്രങ്ങൾ ഒരുക്കിക്കൊടുക്കുന്ന ഒരു ഹോട്ട് അപ്ഡേറ്റ് പോലെ തോന്നുന്നു, MTP ആക്ടിന്റെ ഭേദഗതി. അമ്മയുടെ ഉദരത്തിൽ ആറുമാസം വരെ (ഇനി നാളെ എത്രയാണെന്നറിയില്ല) പ്രായമുള്ള കുഞ്ഞുങ്ങളെ പല കാരണങ്ങളും പറഞ്ഞ് ഇനി 'സൗകര്യാർത്ഥം' നിയമത്തിന്റെ പിൻബലത്തോടെതന്നെ ഒഴിവാക്കാമത്രെ. നിയമവിധേയമാവുകയാണ് കൂടുതൽ നരഹത്യകൾ! സത്യത്തിൽ ആർക്കു വേണ്ടിയാണ് ഈ ഭേദഗതി?

മനുഷ്യൻ മുളപൊട്ടുന്ന ജീവപാത്രത്തിലേക്ക് ആഴ്ന്നിറങ്ങുന്നൊരായുധം, അമ്മയുടെ ഉദരഭിത്തികളിൽ നിന്ന്, ഒരു പൂവിറുക്കുന്ന ലാഘവത്തോടെ പറിച്ചെടുക്കുന്നത് തുടിക്കുന്ന ഒരു ജീവനെത്തന്നെയാണ്. അപ്പോൾ നിലവിളിച്ചൊന്നു കരയാനോ ഒന്നു നൊമ്പരപ്പെടാനോ ആവതില്ലാതെ തീർത്തും നിസ്സഹായരായി മരണത്തിനു കീഴടങ്ങുന്ന ഉദരഫലങ്ങളോടുള്ള ഈ ക്രൂരത, പ്രതികരിക്കാനും പ്രതിരോധിക്കാനും ശേഷിയുള്ളവനോട് എന്നതിനേക്കാൾ എത്രയോ മൃഗീയമാണ്. ബോധപൂർവ്വം ചെയ്യുന്ന ഇത്തരം ഹത്യകൾ കൊലപാതകവും പാപവുമല്ലെന്ന് ഇനിയും വറ്റാത്ത അലിവിന്റെ ഉറവകൾ ഉള്ളിൽ സൂക്ഷിക്കുന്നൊരാൾക്ക നെഞ്ചിൽ കൈവച്ചു പറയാനാവുമോ?

This is not Medical Termination of PREGNANCY,

But Medical Termination of a CHILD.

സത്യത്തിൽ അബോർഷനിൽ 'കൊല്ലപ്പെടുന്നത്' ഒരാളല്ല, രണ്ടുപേരാണ്. കുഞ്ഞു മാത്രമല്ല, അമ്മയും കൂടിയാണ്. അമ്മയുടെ ഗർഭപാത്രത്തിൽ മാത്രമല്ല കുഞ്ഞ് ഉരുവാകുന്നത്, ഹൃദയപാത്രത്തിലും കൂടിയാണ്. കുഞ്ഞു വളരുന്നത് ശാരീരികമായി മാത്രമല്ല, അമ്മയുമായുള്ള സ്നേഹത്തിലും ബന്ധത്തിലും കൂടിയാണ്. കുഞ്ഞ് അമ്മയെ ഭക്ഷിച്ചു വളരുന്നു



എന്നു പറയുമ്പോൾ അമ്മയുടെ വികാരവിചാരങ്ങൾ കൂടിയാണ് അത് ആഹരിക്കുന്നത്. അതിനാൽ ശരീരത്തിൽ നിന്ന് എടുത്തുകളയുമ്പോൾ ആത്മാവിൽ നിന്നു കൂടി നീക്കം ചെയ്യേണ്ടി വരും. മാതൃത്വത്തിന്റെ അടയാളങ്ങളെ ശരീരത്തിൽ നിന്നു പറിച്ചുകളയാം. പക്ഷെ മനസ്സിലുണർന്നു പോയ മാതൃത്വത്തെ ഏതായുധം കൊണ്ടു മുറിച്ചു മാറ്റും! ഒരിക്കലും പിറക്കാത്ത ഒരു കുഞ്ഞിനെ ഗർഭം ധരിച്ച് ശരിക്കും എത്രകാലമാണ് വിഷാദത്തിന്റെ ഇരുട്ടിൽ ഒരമ്മയ്ക്കു നഷ്ടപ്പെടാനിടയുള്ളത്! കുഞ്ഞു മാത്രമല്ല, കുറച്ചു കാലത്തേക്കെങ്കിലും അമ്മ കൂടിയാണ് ഇല്ലാതാവുന്നത്!

ഒരു നിമിഷം കൊണ്ട് എല്ലാം അവസാനിപ്പിക്കാൻ അനേകം കാരണങ്ങളുണ്ടാവാം. പക്ഷെ ജീവിതം കൊടുക്കാൻ ഒറ്റ കാരണമേയുള്ളൂ. പിറക്കാൻ അവസരം കിട്ടിയവൻ അതിനനുവാദവും അനുഗ്രഹവും തന്ന, ജീവന്റെ മേൽ അധികാരമുള്ള പരംപൊരുളിനോടും പിന്നെ കരുതിയ സഹജീവികളോടും വളർത്തിയ പ്രകൃതിയോടും കാട്ടുന്ന ആദരവും നന്ദിയും നീതിയും കടമയും കടപ്പാടുമാണത്!

പിറക്കാനും ജീവിക്കാനും അവകാശം നിഷേധിക്കപ്പെട്ട കുഞ്ഞിപ്പൈതങ്ങളുടെ നിലയ്ക്കാത്ത തേങ്ങലുകളും തോരാത്ത കണ്ണീരും പ്രതികാരത്തിനായി ദൈവമുമ്പാകെ നിലവിളിച്ചു കരയുന്ന രക്തവും മാനവരാശിയുടെ തലയ്ക്കു മീതെ ഡെമസ്തനീസിന്റെ വാളു പോലെ എന്നുമുണ്ടാവും; എപ്പോൾ വേണമെങ്കിലും ശിരസ്സു പിളർക്കാൻ പാകത്തിന്...! അരുതു കാട്ടാളൻമാരേ...!



റവ. ^m. j o³ ]me¡ pgn

# ദൈവത്തിന്റെ ചൂണ്ടുവിരൽ

മുണ്ടക്കയംകാരനായ ഔസേപ്പച്ചനും ഭാര്യ മോളിയും നവീകരണ ശുശ്രൂഷാ രംഗത്ത് സജീവമായിരുന്ന കാലം. മുരിങ്ങൂർ ഡിവൈൻ ധ്യാനകേന്ദ്രത്തോട് അനുബന്ധിച്ചായിരുന്നു ശുശ്രൂഷകൾ ഏറെയും. ഒരിക്കൽ ധ്യാനഗുരുവായിരുന്ന അഗസ്റ്റിൻ മുണ്ടയ്ക്കാട്ടച്ചൻ ഔസേപ്പച്ചനെ വിളിച്ചു പറഞ്ഞു, 'ഒൻപതു മാസത്തിനകം നിങ്ങൾക്ക് വലിയൊരു സഹനമുണ്ടാകും. ഇതിൽ നിന്നും ഒഴിഞ്ഞു മാറാൻ കഴിയില്ല. ഇതിൻമേൽ ദൈവത്തിന്റെ വലിയ കൃപ ഒഴുകും.'

ദൈവം തരുന്ന ഏതു സഹനവും ഇരുകയ്യും നീട്ടി സ്വീകരിക്കാൻ പ്രാർത്ഥനയോടെ കാത്തിരുന്ന ഔസേപ്പച്ചനും മോളിക്കും ഒൻപതു മാസം കഴിഞ്ഞപ്പോൾ ഒരാൺകുഞ്ഞു പിറന്നു. ജന്മനാ കൈകളില്ലാതെ, വളർച്ച മുരടിച്ച കാലുകളോടെ പിറന്ന ഭിന്നശേഷിക്കാരനായ സഹന പുത്രന്, സെബസ്ത്യാനോസ് പുണ്യവാളനെ സാക്ഷിയാക്കി അവർ സെബി എന്നു പേരിട്ടു. എന്നാൽ സന്തോഷത്തോടെ സ്വീകരിച്ച സഹനത്തെ ദൈവംഅനുഗ്രഹമായും പിന്നീട് അഭിഷേകമായും മാറ്റുന്നത് ഔസേപ്പച്ചനും കുടുംബവും അദ്ഭുതാദരവുകളോടെ കണ്ടു. ആ ചരിത്രമറിയുമ്പോൾ ജീവന്റെ വിലയെന്താണെന്ന് നമുക്കു മനസ്സിലാവും.

തന്റെ ഉദരത്തിൽ മൂന്നാമതൊരു ജീവൻ തുടിക്കുന്നുണ്ടെന്നു മനസ്സിലായ മോളി ഭർത്താവുമൊത്ത് പതിവുള്ള പരിശോധനകൾക്കു വേണ്ടിയാണ് ആശുപത്രിയിലെത്തിയത്. സ്കാനിംഗ് കഴിഞ്ഞ് ഡോക്ടർ അവരെ തന്റെ മുറിയിലേക്കു വിളിച്ചു. ഞെട്ടലോടെയാണ് ഡോക്ടർ പറഞ്ഞ കാര്യങ്ങൾ അവർ കേട്ടിരുന്നത്.

'നിങ്ങളുടെ കുഞ്ഞിന് ജന്മനാ തന്നെ കൈകളുണ്ടാവില്ല. ഒരു കാലും കാണുന്നില്ല. അംഗവൈകല്യത്തോടെയായിരിക്കും ഈ കുഞ്ഞു ജനിക്കുക. ജനിച്ചാൽത്തന്നെ എത്ര കാലമെന്നും തീർച്ചയില്ല. വേണമെങ്കിൽ അബോർട്ടു ചെയ്യാം. നിങ്ങൾ തന്നെ തീരുമാനിക്കുക.'

ഭർത്താവിന്റെ കയ്യും പിടിച്ച് ഡോക്ടറുടെ മുറിക്കു പുറത്തേക്കിറങ്ങിയപ്പോൾ മോളി ദൃഢസ്വരത്തിൽ ഓസേപ്പച്ചനോടു പറഞ്ഞു, 'ഈ കാര്യത്തിൽ നമുക്കു ഡോക്ടർ പറയുന്നതു കേൾക്കണ്ടാ, ദൈവം പറയുന്നപോലെ കേട്ടാൽ മതി.'



പലരും പല രീതിയിൽ ആ കുഞ്ഞിനെ നശിപ്പിക്കാൻ ഉപദേശിച്ചെങ്കിലും ദൈവം തന്ന ദാനത്തെ ഉപേക്ഷിച്ചു കളയാൻ മോളിക്കു മനസ്സു വന്നില്ല. ദൈവമറിയാതെ ഒന്നും സംഭവിക്കുകയില്ലെന്ന ഔസേപ്പച്ചന്റെ വിശ്വാസം സെബിയെ സന്തോഷത്തോടെ സ്വീകരിക്കാൻ ആ കുടുംബത്തെ ഒരുക്കി. സെബിയെ സ്വീകരിക്കാൻ അവർ പ്രാർത്ഥിച്ചൊരുങ്ങി.



ഫാ. എബ്രഹാം കടിയക്കുഴിയച്ചന്റെ ഒരു ധ്യാനത്തിൽ പങ്കെടുത്തപ്പോൾ പഞ്ചക്ഷതങ്ങളുടെ അനുഭവമുണ്ടായ റാണി എന്ന സഹോദരിയെ കാണുകയും ഈശോയുടെ സഹനത്തിൽ തങ്ങൾക്കുള്ള പങ്കാണ്, ആന്തരികമായ തിരുമുറിവാണ് ഉദരത്തിലുള്ള കുഞ്ഞെന്ന് ഔസേപ്പച്ചനും മോളിയും മനസ്സിലാക്കുകയും ചെയ്തു. അതോടെ എന്തും സഹിക്കാൻ ആ മാതാപിതാക്കൾ പ്രാപ്തരായി.

1996 നവംബർ 4 ന് മറ്റെല്ലാ കുട്ടികളേയും പോലെ സെബി ജനിച്ചു. മാതാപിതാക്കളുടെ സ്നേഹ പരിലാളനയിൽ അവന്റെ കുറവുകൾ അവൻ മറന്നു. മറ്റു കുട്ടികളേപ്പോലെ സ്കൂളിൽ പോയി. പാഠങ്ങൾ മിടുക്കനായി പഠിച്ചു. തിരികെ വന്നു തമാശകൾ പറഞ്ഞ് എല്ലാവരേയും പൊട്ടിച്ചിരിപ്പിച്ചു. കാലുകൊണ്ടു ചിത്രങ്ങൾ വരച്ചു. അക്ഷരങ്ങളെഴുതി. മിടുമിടുക്കനായി പഠിച്ചു. കൈകളില്ലെങ്കിലും പിയാനോ വായിക്കാൻ പഠിച്ചു. ശാസ്ത്രീയ സംഗീതം പഠിച്ചു. ഉദരത്തിൽ വച്ചു നശിപ്പിച്ചു കളയണമെന്ന് ഡോക്ടർ ആരെക്കുറിച്ചു പറഞ്ഞോ, അവൻ അദ്ഭുത ശിശുവായി വളർന്നു. ആയുസ്സെത്താതെ മരിക്കുമെന്ന് ശാസ്ത്രം ആരെക്കുറിച്ചു പറഞ്ഞോ അവൻ തന്റെ പൂർണ്ണ പ്രായത്തിലേക്കു വളർന്നു കഴിഞ്ഞു.

പഠിക്കുന്ന കാലത്തു തന്നെ അഭൂതപൂർവ്വമായ ധിഷണാ ശക്തി പ്രകടിപ്പിച്ച സെബി മുണ്ടക്കയം സെന്റ് ജോസഫ് സെൻട്രൽ സ്കൂളിൽ പഠനം വിജയകരമായി പൂർത്തിയാക്കി. അമൽ ജ്യോതി എഞ്ചിനീയറിംഗ് കോളേജിൽ കമ്പ്യൂട്ടർ സയൻസിൽ എഞ്ചിനീയറിംഗ് സിസ്റ്റിംഗ്ഷനോടെ പാസായി. ഇപ്പോൾ ബാംഗ്ലൂരിൽ പ്രവർത്തിക്കുന്ന ഡെൽ എന്ന യു. എസ്. കമ്പനിയിൽ എഞ്ചിനീയറായി സെലക്ഷൻ കിട്ടിയിരിക്കുന്നു. മൂന്നു വയസ്സു മുതൽ ധാരാളം സ്റ്റേജ് ഷോകളിലും സംഗീത പരിപാടികളിലും കീബോർഡിൽ വിസ്മയം തീർത്തു കൊണ്ട് ദൈവത്തെ മഹത്വപ്പെടുത്തുന്നു. ഒട്ടനേകം കോഡിംഗ് മൽസരങ്ങളിലും ക്വിസ് മൽസരങ്ങളിലുമൊക്കെ സെബി സമ്മാനങ്ങൾ വാരിക്കൂട്ടിയിട്ടുണ്ട്.

മാത്രമല്ല പ്രോ ലൈഫ് മൂവ്മെന്റിന്റെ ഒരു വലിയ പ്രചാരകൻ കൂടിയാണ് സെബി. ഒട്ടനേകം പ്രോ ലൈഫ് പരിപാടികളിൽ പങ്കെടുക്കുന്നു. തന്റെ ജീവിതം കൊണ്ട് ആളുകളെ പരിവർത്തനപ്പെടുത്തുന്നു. അമ്മയുടെ ഉദരത്തിൽ വച്ചു കൊല്ലപ്പെടുമായിരുന്ന ഒട്ടേറെ കുട്ടികളെ സെബിയുടെ ജീവിക്കുന്ന സാക്ഷ്യം ജീവനിലേക്കു കൂട്ടിച്ചേർത്തുകൊണ്ടിരിക്കുന്നു. സെബിയെ കേന്ദ്രകഥാപാത്രമാക്കി നിർമ്മിക്കപ്പെട്ട 'മദർ സേവ് മീ' എന്ന പ്രോലൈഫ് ഡോക്കുമെന്ററി ഒട്ടേറെ പേരെ സ്പർശിച്ചിട്ടുണ്ട്. 'ഗലീലി അവാർഡ്' എന്ന അന്താരാഷ്ട്ര പുരസ്കാരമുൾപ്പടെ ഒട്ടേറെ അംഗീകാരങ്ങൾ ഈ ഡോക്യുമെന്ററിക്കു ലഭിച്ചിട്ടുണ്ട്.

പത്ര മാധ്യമങ്ങളിലും സോഷ്യൽ മീഡിയയിലും സെബി താരമാണ്. പന്ത്രണ്ടാം ക്ലാസ് ഉയർന്ന മാർക്കോടെ പാസായപ്പോഴും കഴിഞ്ഞ പ്രളയകാലത്ത് ആളുകളെ സഹായിക്കാനായി ഒരു ആപ്ലിക്കേഷൻ രൂപകൽപ്പന ചെയ്തപ്പോഴുമൊക്കെ സെബി വാർത്തകളിൽ ഇടംപിടിച്ചിട്ടുണ്ട്.

സംഗീതം സെബിയുടെ രക്തത്തിൽ ദൈവം തന്നെ നിക്ഷേപിച്ച ഒരു വരദാനമാണ്. എല്ലാ ഞായറാഴ്ചയും ഇടവകപ്പള്ളിയിലെ ഗായക സംഘത്തിൽ സെബി പാടും. മറ്റുള്ളവർ പത്തു വിരലുകൾ കൊണ്ടു വായിക്കാൻ ശ്രമിക്കുന്ന പിയാനോയാണ് സെബി ഒരു വിരലിന്റെ മാത്രം ശേഷിയുള്ള കൈകൊണ്ടു വായിക്കുന്നത്. കോളേജിൽ പഠിക്കുമ്പോൾ മറ്റനേകം കോളേജുകളിൽ പരിപാടികൾ അവതരിപ്പിക്കാൻ സെബിക്ക് അവസരങ്ങൾ കിട്ടിയിട്ടുണ്ട്.



സെബിയും മാതാപിതാക്കളും രണ്ടു സഹോദരങ്ങളുമടങ്ങുന്ന കുടുംബം ദൈവസ്നേഹത്തിന്റെ ഒരു വലിയ സാക്ഷ്യമാണ്. ഔസേപ്പച്ചനും മോളിയും രണ്ടു മക്കളും ചേർന്ന് ദൈവം നൽകിയ സഹനത്തിന്റെ കാസാ സന്തോഷത്തോടെ സ്വീകരിച്ചു. നെഞ്ചോടു ചേർത്തുവച്ചു വളർത്തി. ഒരു വലിയ സാക്ഷ്യമായി സെബി വളർന്നു. ഓരോ ദിവസവും ഭ്രൂണഹത്യ ചെയ്യപ്പെടുന്ന അനേകായിരം കുഞ്ഞുങ്ങൾക്കു വേണ്ടി ശബ്ദമുയർത്തുന്നു. മക്കളെ ഉദരത്തിൽ വച്ചു കൊല്ലുന്ന മനുഷ്യരുടെ നേരെ സെബി ദൈവത്തിന്റെ ചൂണ്ടുവിരലാവുന്നു, അനേകർക്ക് സാക്ഷ്യമാവുന്നു



റവ. ഫാ. വർഗ്ഗീസ് വല്ല്യചാങ്ങവീട്ടിൽ

# വിശുദ്ധിയുടെ പരിമളം വീശുന്ന വലിയ നോമ്പ്

ദൈവവുമായി സംസാരിച്ചതിനാൽ തന്റെ മുഖം തോജോമയമായി എന്നകാര്യം അവൻ അറിഞ്ഞില്ല (പുറപ്പാട് 34:29). ഹോറെബിലും തബോറായിലും മാസായിലും കിബ്രോത്ത് ഹത്താവയിലും കർത്താവിനെ പ്രകോപിപ്പിച്ച് പാപം ചെയ്ത ജനത്തിനു വേണ്ടി നാൽപ്പതുരാവും പകലും മോശ കർത്താവിന്റെ മുൻപിൽ കിടന്നു. ആത്മവിശുദ്ധീകരണത്തിന്റെ വിശുദ്ധ ദിനങ്ങൾ. നമ്മേ സംബന്ധിച്ചും ഇനിയുള്ള നോമ്പിന്റെ ദിനങ്ങൾ മോശയെപ്പോലെ ജീവിക്കാനുള്ള ദിനങ്ങളാണ്. വ്രതാനുഷ്ഠാനങ്ങളിലും ഉപവാസത്തിലും കൂടുതൽ ശക്തിപ്പെട്ട് ദൈവത്തെ കാണാൻ പരിശ്രമിക്കുന്ന ദിനങ്ങൾ. മോശയെപ്പോലെ ലൗകികമായതെല്ലാം ഉപേക്ഷിച്ച് ദൈവികവിശുദ്ധിയാൽ നിറയുന്ന പ്രാർത്ഥനയുടെയും പ്രായശ്ചിത്തത്തിന്റെയും ദിനങ്ങൾ. വിഭാഗീയതകളുടെയും ഭിന്നതയുടെയും, വിദ്വേഷത്തിന്റെയും മനുഷ്യനിർമ്മിത വിഗ്രഹങ്ങളും മതിലുകളും ഉടച്ചു കളയേണ്ട അതിസാഹസികതയുടെ ദിനങ്ങൾ. സ്നേഹം കൂടുതലായി ജീവിക്കാൻ ത്യാഗപൂർണ്ണമായ സമർപ്പണം നടത്തേണ്ട ദിനങ്ങൾ. മറ്റൊരു തരത്തിൽ പറഞ്ഞാൽ കുരിശുപൂക്കുന്ന പുണ്യമാണ് നോമ്പിന്റെ ആത്മീയതയും, അർത്ഥവും, ഉള്ളടക്കവും.

അമിതമായി ലോകത്തോടും ലൗകിക കാര്യങ്ങളോടും താദാത്മ്യപ്പെടാനുള്ള നമ്മുടെ ശ്രമങ്ങൾ ഉപേക്ഷിക്കാനുള്ള ധൈര്യം കാട്ടണം. അങ്ങനെ നോമ്പിന്റെ ദിനങ്ങൾ ഒരു പിന്മാറ്റത്തിനുള്ള സമയം ആക്കണം. അലസരായി എല്ലാറ്റിനെയും വിമർശിച്ച് കഴിയാനുമുള്ള അവസരമല്ലിത്, മറിച്ച് ആത്മവിശുദ്ധീകരണത്തിന്റെ, വചനാധിഷ്ഠിത ജീവിതത്തിന്റെ അനുഭവമാക്കണം. തീച്ചൂളയിൽ എറിയപ്പെട്ട ബാലന്മാർ അതിൽക്കിടന്ന് ദൈവത്തെ മഹത്വപ്പെടുത്തി (ദാനിയേൽ 3). ദൈവം അവർക്ക് നൽകിയ അത്ഭുതാവഹമായ സംരക്ഷണം വിജാതീയ രാജാവായ നബുക്കദ് നേസറിനെപ്പോലും മാനസാന്തരപ്പെടുത്തി. ആ ബാലന്മാരെപ്പോലെ ദൈവത്തിന് ജീവിതത്തിൽ പ്രഥമ സ്ഥാനം നൽകി സ്നേഹിക്കാനും ആ ദൈവത്തിനു വേണ്ടി ജീവിക്കാനും നോമ്പിൽ നമുക്ക് പരിശ്രമിക്കാം.

ഡിജിറ്റൽ വെബിൽ (വല) കുടുങ്ങി ആത്മീയതയെ ഉപരിവിപ്ലവമാക്കുന്ന ഇന്നത്തെ ജീവിതശൈലി നോമ്പിന്റെ പ്രസക്തിയെ നിസാരമാക്കുന്നു. നഷ്ടമായ നമ്മിലെ ആത്മീയത വീണ്ടെടുക്കാൻ ഇത്തരം വലകൾ പൊട്ടിക്കണം ദൈവസന്നിധിയിലേക്കൊരു പിന്മാറ്റം നടത്തണം. അവിടെ മൗനമവലംബിച്ചും ദൈവത്തോടു സംസാരിച്ചും നമ്മിലെ ദൈവികതയെ ഉജ്വലിപ്പിക്കണം. ധാർമ്മിക മൂല്യാപചയത്തിന്റെ ഇക്കാലത്ത് അക്രമവാസന മനുഷ്യനിൽ വർദ്ധി



ക്കുന്നു. പവിത്രമായ ബന്ധങ്ങൾക്ക് വിലകൊടുക്കാതെ സ്വാർത്ഥനേട്ടത്തിനായി എന്തും ചെയ്യാൻ തയ്യാറാകുന്നു. രോഗാതുരമായ ശരീരവും മനസും സൃഷ്ടിക്കുന്ന അരക്ഷിതാവസ്ഥ മനുഷ്യജീവിതം കൂടുതൽ അസ്വസ്ഥവും പ്രശ്നകലുഷിതവുമാക്കുന്നു. വിശ്വാസശൂന്യതയും സ്നേഹരാഹിത്യവും വർദ്ധിക്കുമ്പോൾ ദൈവവിശ്വസത്തിൽ ആഴപ്പെടാനും ദൈവസ്നേഹത്താൽ നിറയാനും നോമ്പിൽ നമുക്കാകണം. ഏലിയായെപ്പോലെ ദൈവമായ കർത്താവിനെ പ്രതിയുള്ള തീക്ഷണതയാൽ ജ്വലിക്കണം (1 രാജ 19: 10).

തപസിനും ഉപവാസത്തിനുമൊപ്പം പരസ്നേഹത്തിലും പുണ്യപ്രവൃത്തികളിലും നാം അഭിവൃദ്ധിപ്പെടണം. പരസ്നേഹ പ്രവൃത്തികൾ മാത്സര്യത്തിന്റെയും വിദ്വേഷത്തിന്റെയും ഇടങ്ങളാകുന്ന ഇക്കാലത്ത് നിസ്വാർത്ഥ സ്നേഹം പ്രകടമാക്കണം. സ്നേഹിതനുവേണ്ടി ജീവനർപ്പിക്കുന്നതിനേക്കാൾ വലിയ സ്നേഹമില്ലെന്നു പഠിപ്പിച്ച ഗുരുവിന്റെ പിൻഗാമികളാകുമ്പോൾ കുരിശിലായിരിക്കണം നമ്മുടെ നോട്ടം. എന്റെ ഏറ്റവും എളിയ ഈ സഹോദരന്മാരിൽ ഒരുവന് നിങ്ങൾ ഇതു ചെയ്തപ്പോൾ എനിക്കു തന്നെയാണ് ചെയ്തു തന്നത് (മത്താ 25:40). യാഥാർത്ഥ്യത്തിന്റെ മുഖം മതിൽ കെട്ടി മറയ്ക്കാൻ ശ്രമിക്കുമ്പോൾ നിസ്സഹായരിലും പാവപ്പെട്ടവരിലും നാം ദൈവത്തെ കാണുന്നില്ല. അവർ നമുക്ക് പ്രതിയോഗികളും ഇല്ലാതാകേണ്ട തടസ്സങ്ങളുമാകും. അപ്പോൾ നമ്മുടെ തീരുമാനങ്ങളും പ്രവൃത്തികളും മനുഷ്യത്വരഹിതമാകും. നീതിനിഷേധത്തിലൂടെ നാം തീർക്കുന്ന ഇത്തരം ബാബേൽ ഗോപുരങ്ങൾ തകർന്നടിയുമെന്ന് ചരിത്രം സാക്ഷ്യപ്പെടുത്തുന്നു.

അങ്ങനെയെങ്കിൽ നോമ്പ് യഥാർത്ഥ ദൈവസ്നേഹത്തിന്റെ സാക്ഷ്യം നൽകുന്ന ദിനങ്ങളാക്കാം. ദൈവസന്നിധിയിൽ ജീവിച്ച് നമ്മിൽ വിശുദ്ധി നിറയണം. അതിന്റെ പരിമളം പരസ്നേഹ പ്രവത്തികളിലൂടെ നമുക്കു ചുറ്റും പരത്താൻ കഴിയണം. അങ്ങനെ ഈ നോമ്പ്

പുണ്യം പൂക്കുന്ന...
വിശുദ്ധിയുടെ പരിമളം വീശുന്ന...
കുരിശിനെ നോക്കി യാത്ര
ചെയ്യുന്ന ...
പുണ്യ ദിനങ്ങളാകട്ടെ.




# ഭരണഘടനയും ജിഹാദും പരിഗണിക്കപ്പെടേണ്ട ചില യാഥാർത്ഥ്യങ്ങളും



**റവ. ഫാ. വർഗീസ് വള്ളിക്കാട്ട്**
ഡയറക്ടർ, പി.ഒ.സി

പൗരത്വ നിയമ ഭേദഗതിയുമായി ബന്ധപ്പെട്ട് രൂപംകൊണ്ട വിവാദങ്ങളും പ്രക്ഷോഭങ്ങളും ഇന്ത്യൻ ഭരണഘടനയെയും നിയമ വ്യവസ്ഥയെയും സംബന്ധിച്ച ഗൗരവമുള്ള ചില ചിന്തകൾ ഉണർത്തുന്നു. ഭരണഘടനയെയും മതേതര ജനാധിപത്യത്തെയും സംരക്ഷിക്കണം എന്നതാണ് പ്രക്ഷോഭകർ മുഖ്യ ആവശ്യമായി ഉയർത്തിക്കാട്ടുന്നത് എന്നത് പ്രത്യേകം ശ്രദ്ധേയമാണ്. അതുതന്നെയാണ് ഈ പ്രക്ഷോഭ വിവാദങ്ങളെ പ്രസക്തമാക്കുന്നതും.

കേന്ദ്ര സർക്കാർ കൊണ്ടു വന്ന പൗരത്വ ഭേദഗതി നിയമം ഇന്ത്യൻ ഭരണഘടന ഉറപ്പുനൽകുന്ന വ്യക്തികളുടെ സമത്വവും, തുല്യ നീതിയും (Art.14,15,16,17,18) നിഷേധിക്കുന്നതാണ് എന്ന അതി ഗൗരവതരമായ ആരോപണമാണ് പ്രതിപക്ഷ പാർട്ടികൾ ഉന്നയിച്ചിരിക്കുന്നത്. ഈ ആരോപണത്തിന്റെ നിജസ്ഥിതി സൂക്ഷമമായി പരിശോധിക്കാൻ കേന്ദ്ര സർക്കാരിനും രാജ്യത്തെ നീതിന്യായ സംവിധാനങ്ങൾക്കും കടമയുണ്ട്. സാധാരണ പൗരന്റെ അവകാശങ്ങളും വസ്തുവകകളും സംബന്ധിച്ച കാര്യങ്ങളിൽ രാജ്യത്തിന്റെ ഭരണഘടനയും നിയമങ്ങളുമാവണം മുഴുവൻ ഇന്ത്യക്കാർക്കും മാനദണ്ഡമാകേണ്ടത് എന്നതാണ് അതിനുള്ള കാരണം. മതത്തിന്റെയോ വംശത്തിന്റെയോ ജാതിയുടെയോ ലിംഗത്തിന്റെയോ ജന്മസ്ഥലത്തിന്റെയോ പേരിൽ, പൗരന്മാരെ വിവേചനപരമായി പരിഗണിക്കുന്നതിനെ ഭരണഘടനയുടെ അനുച്ഛേദം 15 വിലക്കുന്നു. അതായത്, ഇന്ത്യയിൽ ജീവിക്കുന്ന എല്ലാ മതത്തിലും വംശത്തിലും ജാതിയിലും ലിംഗത്തിലും പ്രദേശത്തുമുള്ള പൗരജനങ്ങൾക്ക് പരമമായ നിയമംഭരണഘടനയാണ്.

അതെ, അതുതന്നെയാണ് പ്രധാനം. ഭരണഘടന നൽകുന്ന അവകാശങ്ങളും സംരക്ഷണവും നിഷേധിക്കാൻ ഭരണാധികാരികളോ രാഷ്ട്രംതന്നെയോ മുതിരരുത്. ഈ അടിസ്ഥാനത്തിൽ നിന്നുകൊണ്ടാവണം നിയമത്തിന്റെ നിർമാണവും നിർവഹണവും. എന്നാൽ, ഭരണഘടനക്കും നിയമ സംവിധാനങ്ങൾക്കും മുകളിലാണ് വ്യക്തികളുടെയും സമൂഹങ്ങളുടെയും പ്രത്യേക മത നിയമങ്ങൾ എന്ന ചിന്ത ഇന്നുശക്തിപ്പെട്ടുവരുന്നുണ്ട്. അത് അപകടരമാണ്.

ഭരണഘടന ഉറപ്പുനൽകുന്ന അവകാശങ്ങളും സംരക്ഷണവും അനുഭവിക്കുന്നതോടൊപ്പം, മറ്റുള്ളവർക്കില്ലാത്ത ചില പ്രത്യേക ആനുകൂല്യങ്ങളും അവ നൽകുന്ന അവകാശങ്ങളും മറ്റുള്ളവരുടെമേലും അവരുടെ വസ്തുവകകളുടെമേലും തങ്ങൾക്കുണ്ട് എന്നും അവ തടയുന്നതിന് മനുഷ്യനിർമിതമായ ഒരു നിയമത്തിനും അധികാരമില്ലെന്നും, അത്തരം അവകാശങ്ങൾ നൽകിയിട്ടുള്ളത് ദൈവം തന്നെയാകയാൽ പരമമായ നിയമം മത നിയമമാണെന്നും ഇത്തരം ചിന്താഗതിയുള്ളവർ നിശബ്ദമായി വ്യാഖ്യാനിക്കുന്നു. ഇന്ത്യൻ ഭരണഘടനയും നിയമ വ്യവസ്ഥയും നിർവചിക്കുകയോ വ്യാഖ്യാനിക്കുകയോ ചട്ടമുണ്ടാക്കുകയോ ചെയ്യാത്ത അവകാശങ്ങൾ തങ്ങൾക്കുണ്ട് എന്ന ബോധം അത്തരം ആളുകളിൽ ശക്തിപ്പെട്ടുവരുന്നു.

'ലവ് ജിഹാദെ'ന്നും 'സെക്സ് ജിഹാദെ'ന്നും മറ്റും അറിയപ്പെടുന്ന പ്രതിഭാസങ്ങൾ സമൂഹത്തിൽ ഉടലെടുക്കുന്നതും നിലനിൽക്കുന്നതും, രാഷ്ട്രനിയമങ്ങൾക്കും ഭരണഘടനക്കും മുകളിലാണ് മതം അനുവദിച്ചു നൽകുന്ന അവകാശ

ങ്ങൾ എന്ന് ചിന്തിക്കുന്നവർ സമൂഹത്തിലുള്ളതിനാലാണ്. മതനിയമങ്ങൾ നൽകുന്ന പ്രത്യേക അവകാശബോധം, ഇന്ത്യൻ ഭരണഘടനയുടെയും നിയമവ്യവസ്ഥയുടെയും അതിർ വരമ്പുകൾ ലംഘിച്ച് മറ്റു വ്യക്തികളുടെയും വസ്തുവകകളുടെയുംമേൽ നടത്തുന്ന കടന്നുകയറ്റങ്ങളെയാണ് സമൂഹം 'ജിഹാദെ'ന്ന് വിളിക്കുന്നത്. ഈ സാമൂഹ്യ അർത്ഥത്തിലാണ് 'ജിഹാദ്' എന്ന പദം തുടർന്ന് ഉപയോഗിച്ചിട്ടുള്ളതും.

മതം അനുവദിച്ചിട്ടുള്ളതിനാൽ, മറ്റു വ്യക്തികളുടെമേലും വസ്തുവകകളുടെമേലും (മറ്റു മതവിഭാഗങ്ങളിൽപ്പെട്ട പെണ്ണിന്റെമേലും) തനിക്ക് ദൈവദത്തമായ അവകാശമുണ്ട് എന്ന കാഴ്ചപ്പാടാണ് 'ലവ് ജിഹാദി'ന്റെ പിന്നിലെ മന:ശാസ്ത്രം. ഒരു പെണ്ണും കുടുംബവും ഉണ്ടെങ്കിലും, മതം അതിൽക്കൂടുതൽ തനിക്ക് അനുവദിച്ചുതന്നിരിക്കുന്നു എന്ന അവകാശബോധം അന്യന്റെ വീട്ടിലെ പെണ്ണിനെ സ്വന്തമാക്കാനുള്ള അവകാശപത്രമായി ചിലർ കരുതുന്നു. സമൂഹത്തിൽ വിവാഹിതർ പോലും ഇങ്ങനെ ചിന്തിക്കുന്ന, പ്രേരിപ്പിക്കുന്ന, സമ്മർദം ചെലുത്തുന്ന ചുറ്റുപാടുകൾ നിലനിൽക്കുമ്പോൾ, പ്രണയത്തിന്റെ ചതിക്കുഴിയിലൂടെ ഇതര മത വിഭാഗങ്ങളിലെ പെൺകുട്ടികളെ മതപരിവർത്തന കേന്ദ്രങ്ങളിലെത്തിച്ച് യുവാക്കൾക്കും 'ജിഹാദി'കൾക്കും ഭാര്യമാരും വെപ്പാട്ടികളും ലൈംഗിക അടിമകളുമാക്കുന്നതിൽ എന്തത്ഭുതമാണുള്ളത്!

'ലവ് ജിഹാദ്' ഒരു പുരുഷനും ഒരു പുരുഷനും സ്ത്രീക്കുമിടയിൽ സ്വാഭാവികമായി സംഭവിക്കുന്ന ഒന്നല്ല. അതിനു പിന്നിൽ ആസൂത്രണമുണ്ട്. കൂട്ടം ചേർന്നുള്ള പ്രവർത്തനമുണ്ട്, നിഗൂഢ ലക്ഷ്യങ്ങളോടെ സംഘടനകളും വ്യക്തികളും ഗൂഢസംഘങ്ങളും നടത്തുന്ന ഇടപെടലുകളുണ്ട്. എല്ലാ കേസുകളിലും നടപ്പാക്കുന്ന സമാനരീതികളുണ്ട്. അതിൽ കാരുണ്യംമുതൽ ഭീഷണിവരെ നീളുന്ന മാനസിക സമ്മർദങ്ങളും ശാരീരിക ചൂഷണം മുതൽ അക്രമവും കൊലപാതകവുംവരെ എത്തുന്ന ബാഹ്യ ഇടപെടലുകളുണ്ട്. നിയമത്തെ നിസ്സഹായമാക്കുന്ന മതത്തിന്റെ ദുരുപയോഗമുണ്ട്. എന്നിട്ടും എന്തുകൊണ്ട് യാതൊരു നടപടിയും ഉണ്ടാകുന്നില്ല?

'ലവ് ജിഹാദ്,' 'സെക്സ് ജിഹാദ്' എന്നീ പദങ്ങൾ ഇന്ത്യയിൽ നിയമപരമായി നിർവചിക്കപ്പെട്ടിട്ടില്ല. നിയമപരമായി നിർവചിക്കപ്പെടാത്ത ഒരു 'കൃത്യം' നിയമപരമായി 'കുറ്റകൃത്യം' ആവുകയില്ല. കുറ്റകൃത്യമാകാത്ത പ്രവൃത്തിയുടെമേൽ നിയമ നടപടി സ്വീകരിക്കാനാവില്ല. നിയമപരമായി തെളിയിക്കാനോ ശിക്ഷിക്കാനോ കഴിയാത്തതിനാൽ കുറ്റകൃത്യമായി റിപ്പോർട്ടു ചെയ്യാനുമാവില്ല. അതിനാൽ കേരളത്തിലോ ഇന്ത്യയിൽ എവിടെയെങ്കിലുമോ 'ലവ് ജിഹാദ്' ഉള്ളതായി റിപ്പോർട്ടുകളില്ല!

ശരിയാണ്. പക്ഷേ, ഇതു 'ലവ് ജിഹാദി'ന്റെയോ 'സെക്സ് ജിഹാദി'ന്റെയോ മാത്രം പ്രശ്നമല്ല. ഇന്ത്യൻ ഭരണഘടനക്കും നിയമ വ്യവസ്ഥക്കും മുകളിൽ ഒരു പ്രത്യേക മത നിയമത്തെയും അതു നൽകുന്ന അവകാശങ്ങളെയും പ്രതിഷ്ഠിക്കുന്നതിന്റെ പ്രശ്നമാണ്. അങ്ങനെയാണ് ഭരണഘടനയോ അതിന്റെ ഉപജ്ഞാതാക്കളോ വിഭാവനം ചെയ്യുകയോ അംഗീകരിക്കുകയോ ചെയ്തിട്ടില്ല. അതിനാൽ അത്തരം സാഹചര്യങ്ങളിൽ സ്വീകരിക്കേണ്ട നടപടികളും നിർദ്ദേശിച്ചിട്ടില്ല. ഭരണഘടനപ്രകാരം, അങ്ങനെ സംഭവിക്കാൻ പാടില്ല. അതിനു ഭരണഘടന നൽകുന്ന പേരാണ് 'മതേതരത്വം!'

ഒരു മതത്തോടും പക്ഷപാദിത്വമില്ലാതെ, സാധാരണ പൗരന്റെ അവകാശങ്ങളും വസ്തു വകകളും സംബന്ധിച്ച കാര്യങ്ങളിൽ ഇന്ത്യൻ ഭരണഘടനയും രാജ്യത്തിന്റെ നിയമവ്യവസ്ഥിതിയും മാത്രമാവണം എല്ലാ ഇന്ത്യക്കാരുടെയും മാനദണ്ഡം എന്നതാണ് ഭരണഘടന മുന്നോട്ടുവയ്ക്കുന്ന കാഴ്ചപ്പാട്.

രാഷ്ട്രത്തിന്റെ ഭരണഘടനയും നിയമ വ്യവസ്ഥയും മറ്റൊരു നിയമത്തിന്റെയും വ്യാഖ്യാനങ്ങളുടെയും പ്രഹേളികയിൽ കുരുങ്ങിയാൽ, നിയമവാഴ്ച അസാധ്യമാവും. 'ലവ് ജിഹാദ്' മാത്രമല്ല, എല്ലാത്തരം ജിഹാദുകളും രാജ്യത്തിന്റെ ഭരണഘടനക്കും നിയമവ്യവസ്ഥക്കും മുകളിൽ മത നിയമത്തെ പ്രതിഷ്ഠിക്കുമ്പോൾ സംഭവിക്കുന്നതാണ്.

ജിഹാദ് ഒരു ജീവിത രീതിയും മതപരമായ കടമയുമായി സ്വീകരിച്ചി



ട്ടുള്ളവർ സമൂഹത്തിൽ വർധിച്ചു വരുന്നുണ്ടോ എന്നു ഭരണാധികാരികളും പൊതു സമൂഹവും ജാഗ്രത പുലർത്തണം. സാമൂഹ്യമായ അർത്ഥത്തിൽ, രാജ്യത്തിന്റെ ഭരണഘടനയും നിയമവ്യവസ്ഥയും വ്യക്തിക്കും സമൂഹങ്ങൾക്കും അനുവദിച്ചു നൽകുന്ന അവകാശങ്ങളും സംരക്ഷണവും, നിയമവിധേയമായോ അല്ലാതെയോ കവർന്നെടുക്കാൻ ഒരുവന് മതം നൽകുന്ന അവകാശത്തിനു പറയുന്ന പേരാണ്–'ജിഹാദ്!'.

ഇന്ത്യൻ ഭരണഘടനയും നിയമവ്യവസ്ഥയും നൽകുന്ന സംരക്ഷണ കവചങ്ങൾ ജീഹാദിൽ നിഷ്ഫലമായിതീരുന്നതെങ്ങനെയെന്നു 'ലവ് ജിഹാദ്' കാട്ടിത്തരുന്നു. സമൂഹത്തെ നിസ്സഹായമാക്കുന്ന ലവ് ജിഹാദ് ഒരു മരീചികയോ കുബുദ്ധികളുടെ കണ്ടുപിടുത്തമോ അല്ല. അതൊരു യാഥാർത്ഥ്യമാണ്, അനുഭവമാണ്.

'ലവ്/സെക്സ് ജിഹാദിന്' നിർവചനം തേടുന്നവർ ഒന്നോർക്കണം, വ്യക്തിയുടെ മനസാക്ഷി സ്വാതന്ത്ര്യവും മതധാർമിക മൂല്യങ്ങളും മാനിക്കുന്ന ഇന്ത്യൻ ഭരണഘടന, മതത്തിന്റെ വ്യക്തി നിയമങ്ങൾക്കു മുകളിലാണ് ഭരണഘടനയെയും സിവിൽ നിയമങ്ങളെയും പ്രതിഷ്ഠിച്ചിരിക്കുന്നത്, മറിച്ചല്ല! മതത്തിന്റെ ആഭ്യന്തര കാര്യങ്ങളിൽ മാത്രം മതനിയമവും, പൗരന്റെ അവകാശങ്ങളും വസ്തുവകകളും സംബന്ധിച്ച കാര്യങ്ങളിൽ രാജ്യത്തെ മുഴുവൻ ജനങ്ങൾക്കും രാജ്യത്തിന്റെ ഭരണഘടനയും നിയമങ്ങളും അനുശാസിക്കുന്ന ഒരു പൊതു നിയമവും എന്ന തത്വം പ്രസക്തമാകുന്നത് അതുകൊണ്ടാണ്. ഒരു പക്ഷേ, 'ലവ് ജിഹാദ്' ഉൾപ്പെടെയുള്ള എല്ലാത്തരം ജിഹാദുകൾക്കുമുള്ള ഏക പരിഹാരവും അതാണ്. അതു മാത്രമാണ്.



# മതിൽകെട്ടി മറയ്ക്കാൻ പറ്റുമോ എല്ലാം

ബോബി ഏബ്രഹാം

അടിയന്തരാവസ്ഥക്കാലത്ത് ന്യൂഡൽഹിയിലെ ചേരികൾ ബുൾഡോസർ ഉപയോഗിച്ച് സഞ്ജയ് ഗാന്ധി ഇടിച്ചുപൊളിച്ചെന്നും അതു സുഹൃത്തിനോടൊപ്പം കണ്ടുനിന്ന അദ്ദേഹം കൈകൊട്ടിച്ചിരിച്ചെന്നും കേട്ടുകേഴ്വിയുണ്ട്. എന്നാൽ അന്ന് ചാനൽ ക്യാമറകൾ രംഗത്തില്ലാതിരുന്നതിനാലും പത്രങ്ങൾക്ക് സെൻസർഷിപ്പ് ഏർപ്പെടുത്തിയിരുന്നതിനാലും കൈകൊട്ടിച്ചിരിച്ചെന്ന ആരോപണത്തിൽ എത്രത്തോളം കഴമ്പുണ്ടെന്നു വ്യക്തമല്ല. എന്നാൽ ഒരു കാര്യം വ്യക്തമാണ്. എല്ലാ പൗരന്മാർക്കും തുല്യാവകാശമാണെന്ന് ഭരണഘടനയിൽ എഴുതിവച്ചിട്ടുണ്ടെങ്കിലും ഇന്ത്യാ മഹാരാജ്യത്ത് പാവപ്പെട്ടവനും പണക്കാരനും തമ്മിലുള്ള അന്തരം വളരെ വലുതാണ്. ദൃഷ്ടിയിൽ പെട്ടാലും ദോഷമുള്ളോർ 21-ാം നൂറ്റാണ്ടിലും ഈ രാജ്യത്ത് അവശേഷിക്കുന്നുണ്ട്. ഏറ്റവും ഒടുവിൽ അമേരിക്കൻ പ്രസിഡന്റ് ഡോണൾഡ് ട്രംപിന്റെ വരവും ഇക്കാര്യം അടിവരയിട്ടു വ്യക്തമാക്കുന്നു. ട്രംപ് എത്തുന്നത് ഗുജറാത്തിലേക്കാണ്. ട്രംപിനെ വരവേറ്റുകൊണ്ടു പോകാൻ റോഡ് ഷോ ഒരുക്കുകയാണ് ഭരണകൂടം. നിർഭാഗ്യവശാൽ റോഡ് ഷോ നടക്കുന്ന വീഥിക്ക് ഇരുവശവും വലിയ ചേരികൾ ഉണ്ട്. വമ്പൻമാർ താമസിക്കുന്നിടം റസിഡൻഷ്യൽ കോളനികൾ എന്നറിയപ്പെടുമ്പോൾ പതിതർ താമസിക്കുന്നിടം ചേരികൾ എന്നറിയപ്പെടും. അത്രേയുള്ളു വ്യത്യാസം. എന്നാൽ പതിതർ താമസിക്കുന്നിടം കാണാൻ വലിയ ഭംഗിയുണ്ടാവില്ല. അതുകൊണ്ടുതന്നെ അമേരിക്കൻ പ്രസിഡന്റ് അതു കാണരുത്. അതിന് എളുപ്പവഴി എന്തെന്ന് ആലോചന. അത്രയും ദൂരം മതിൽകെട്ടി മറയ്ക്കുക. അവിടെയും തീരുന്നില്ല. നഗരത്തിലെ വഴിയോരവാണിഭക്കാരെയെല്ലാം നിർദാക്ഷിണ്യം ഒഴിപ്പിക്കുകയും ചെയ്തു. പക്ഷേ ഡിജിറ്റൽ യുഗത്തിൽ ഈ കാഴ്ചകളെല്ലാം അതിവേഗം ലോകം മുഴുവൻ പടരുമെന്ന കാര്യം പരിപാടിയുടെ സംവിധായകർ മറന്നുപോയി.

ഈ നടപടികൾ ഇന്ത്യ അനുഭവിക്കുന്ന രോഗാതുരമായ വിവിധ അവസ്ഥകളെക്കുറിച്ചുള്ള ചോദ്യം ഉയർത്തുന്നു. സ്വാതന്ത്ര്യം നേടി മുക്കാൽ നൂറ്റാണ്ട് പിന്നിടുമ്പോഴും നമ്മുടെ രാജ്യത്തിന്റെ യഥാർഥ അവസ്ഥയെന്താണ്? ഒരുവശത്ത് നമ്മൾ ലോകരാജ്യങ്ങളെ വെല്ലുവിളിക്കാൻ ശേഷിയുള്ള ബഹിരാകാശ ശക്തിയും സൈനിക ശക്തിയും ആയി മാറിയിട്ടുണ്ട്. രാജ്യത്തെ വലിയൊരു വിഭാഗം സാമ്പത്തികമായി ഉന്നതി പ്രാപിച്ചിട്ടുണ്ട്. സ്വാതന്ത്ര്യം പ്രാപിക്കുമ്പോൾ വ്യാവസായികമായി വട്ടപ്പൂജ്യമായിരുന്ന രാജ്യം ഇന്ന് ഏറ്റവും അത്യാധുനികമായ സാങ്കേതികവിദ്യ ഉപയോഗിക്കുന്നുണ്ട്. രാജ്യമെമ്പാടും വമ്പൻ കെട്ടിടങ്ങൾ ഉയർന്നിട്ടുണ്ട്.

ലോകത്തെവിടെയും അന്തസോടെ ജോലി ചെയ്യാൻ കഴിയുന്ന രീതിയിൽ മനുഷ്യവിഭവ ശേഷി ആർജിച്ചിട്ടുണ്ട്. പക്ഷേ അപ്പോഴും 130 കോടി ജനങ്ങളിൽ മൂന്നിലൊന്നെങ്കിലും യാതൊരു അടിസ്ഥാന സൗകര്യവുമില്ലാതെ നരകജീവിതം നയിക്കുന്നു. മറ്റൊരു മൂന്നിലൊന്നു വിഭാഗം തട്ടിമുട്ടി ജീവിച്ചുപോകുന്നു. രാജ്യത്തെ സമ്പത്തിന്റെ 90 ശതമാനവും ഏതാനും ചില കുടുംബങ്ങളിൽ കേന്ദ്രീകരിച്ചിരിക്കുന്നു. വികസനത്തെക്കുറിച്ച് നമ്മൾ വാഴ്ത്തുപാട്ടുകൾ ചമയ്ക്കുമ്പോൾ വികസനത്തിന്റെ രക്തസാക്ഷികളായി പിന്നാമ്പുറങ്ങളിലേക്ക് ആട്ടിയോടിക്കപ്പെടുന്നവരുടെ ചരിത്രം തമസ്കരിക്കുന്നു.

ഗുജറാത്ത് ഒരു ഉദാഹരണം മാത്രമായി എടുക്കാം. വികസനത്തിൽ ഗുജറാത്ത് മോഡൽ കണ്ടുപഠിക്കേണ്ടതാണ് എന്ന വായ്ത്താരി എവിടെയും മുഴങ്ങുന്നുണ്ട്. ഇന്നത്തെ ഇന്ത്യൻ പ്രധാനമന്ത്രി മോദി 13 വർഷം ഗുജറാത്ത് മുഖ്യമന്ത്രിയായിരുന്നു. അതിനു ശേഷവും ബിജെപി സർക്കാർതന്നെയാണ് അവിടെ ഭരിക്കുന്നത്. മോദിക്ക് മുമ്പ് ദീർഘകാലം കോൺഗ്രസ് ആണ് ആ സംസ്ഥാനം ഭരിച്ചത്. വികസിതം എന്നു കൊട്ടിഘോഷിക്കപ്പെടുന്ന ഈ സംസ്ഥാനത്ത് 2020-ൽ ഒരു വിദേശ ഭരണാധികാരി സന്ദർശനത്തിനെത്തുമ്പോൾ ജനങ്ങൾ പുഴുക്കളെപ്പോലെ ഞുളയ്ക്കുന്ന ചേരികൾ മതിൽകെട്ടി മാറ്റി വൃത്തിയുള്ള ചിത്രം രചിക്കാനാണ് ശ്രമം. എന്തെങ്കിലും മാർഗം ഉണ്ടായിരുന്നെങ്കിൽ അവരെ മണ്ണിട്ടു മൂടിയേനേ. മൂവായിരത്തിലേറെ കോടി രൂപ മുടക്കി സർദാർ വല്ലഭായി പട്ടേലിന്റെ പ്രതിമ സ്ഥാപിച്ച സംസ്ഥാനമാണിത്. നമ്മുടെ മുൻഗണനാ രീതികളിലെ പിഴവ് ചൂണ്ടിക്കാണിക്കുമ്പോൾ അത് മോദി വിരുദ്ധം ആണെന്ന് ചിത്രീകരിക്കരുത്. രാജ്യം ഇന്നുവരെ ഭരിച്ച എല്ലാവർക്കും അതിൽ ഉത്തരവാദിത്തമുണ്ട്. ഒരു പക്ഷേ രാഷ്ട്രീയക്കാരേക്കാൾ കൂടുതൽ ബ്യൂറോക്രസിക്ക്. എവിടെയാണ് നമ്മുടെ വികസന സങ്കൽപങ്ങൾ പാളുന്നതെന്നു നോക്കുക. വീണ്ടും ഗുജറാത്തിലേക്കു തന്നെ ഒന്നു കടന്നുപോയിട്ട് വിഷയത്തിലേക്ക് തിരിച്ചുവരാം. അഞ്ചു വർഷം മുമ്പാണ് ഗുജറാത്തിലൂടെ കടന്നുപോയത്. തീർച്ചയായും കുറേയേറെ ഫ്ളൈ ഓവറുകൾ കണ്ടു. (ഫ്ളൈ ഓവറുകളും മെട്രോകളുമാണല്ലോ നമ്മുടെ വികസനത്തിന്റെ നേർക്കാഴ്ചകൾ). നഗരങ്ങൾ കടന്ന് വസുധ നാഷനൽ പാർക്കിനു സമീപം എത്തിയപ്പോൾ സമയം രാവിലെ 9 കഴിഞ്ഞിരുന്നു. പ്രഭാത ഭക്ഷണം കിട്ടുമോയെന്ന് പല ഭക്ഷണശാലകളിലും അന്വേഷിച്ചു. ലഭ്യമല്ല. അവിടെ അങ്ങനെയൊരു പതിവില്ലത്രേ. ഒടുവിൽ പത്തരയോടെ ഒരു തട്ടുകടയിൽ നിന്ന് പാവ് ബജി കിട്ടി. അതുകഴിക്കാൻ പലരും വരുന്നുണ്ട്. ടാക്സിയിൽ നാഷനൽ പാർക്കിലേക്ക് പോകുമ്പോൾ ഡ്രൈവറോട് കുശലം പറഞ്ഞു. ഹോട്ടലുകളിൽ പ്രഭാത ഭക്ഷണം ഇല്ലാത്തതെന്തെന്നു ചോദിച്ചു. ഇവിടെ അങ്ങനെ ഒരു പതിവില്ലെന്നു മറുപടി. രാവിലെ 11 മണിയോടെ തട്ടുകടകളിൽ നിന്നോ മറ്റോ ഒരു പാവ് ബജി കഴിക്കും. വൈകിട്ട് ആറുമണിയോടെ ഒന്നോ രണ്ടോ റൊട്ടി കഴിക്കും. ഇതാണ് ഗ്രാമീണ മേഖലകളിലെ ഭക്ഷണ രീതി. അതിൽ കൂടുതൽ കഴിക്കാനുള്ള സാമ്പത്തിക ശേഷിയില്ല. നോക്കൂ, സ്വാതന്ത്ര്യം നേടി മുക്കാൽ നൂറ്റാണ്ട് പിന്നിടുന്ന ഒരു രാജ്യത്ത് ഗ്രാമീണന്റെ അവസ്ഥ അവർ തുറന്നുപറയുകയാണ്.

എല്ലായിടത്തും ഇങ്ങനെയാവണമെന്നില്ല. എങ്കിലും നമ്മുടെ വികസന സങ്കൽപങ്ങൾക്ക് ഇന്നും ശരിയായ ദിശാബോധമില്ല എന്ന സത്യം വെളിവാകുകയാണ്. രാജ്യത്തെ സമ്പത്ത് ഏതാനും ചിലരിൽ കേന്ദ്രീകരിക്കുന്നതുപോലെ ഭൂമിയുടെ അവകാശവും കുറേപ്പേരിൽ മാത്രം കേന്ദ്രീകരിക്കപ്പെടുന്നു. അപ്പോൾ ഭൂരഹിതരുടെ എണ്ണം വളരെക്കൂടുതലാകുന്നു. അവർക്ക് കൃഷി ചെയ്യാൻ ഇടമില്ല, താമസിക്കാൻ ഇടമില്ല. ഒന്നുകിൽ അരപ്പട്ടിണിയുമായി ഗ്രാമങ്ങളിൽ താവളമടിക്കാം, അല്ലെങ്കിൽ കൂടുതൽ ദിവസം തൊഴിൽ കിട്ടുന്ന നഗരങ്ങളിലേക്ക് ചേക്കേറാം. നഗരങ്ങളിൽ അവർ നിർമാണതൊഴിലാളികളായും വീട്ടുജോലിക്കാരായും ജീവിക്കുന്നു. അപ്പോഴും അവർക്ക് താമസിക്കാൻ ഇടമില്ല. റോഡ് പുറമ്പോക്കുകളിൽ അവർ ഷീറ്റ് മറച്ചുകെട്ടി ഒരു താവളമുണ്ടാക്കും. ഒരു മേഖലയിലെ നിർമാണം പൂർത്തിയാകുന്നതുവരെ ഈ ചേരിയെ സർക്കാരും ശ്രദ്ധിക്കില്ല. കാരണം നിർമാണജോലിക്ക് ഇവരെ വേണമല്ലോ. അതു കഴിയുമ്പോൾ ആ ചേരി അഭംഗിയായി മാറുന്നു. അവിടെ താമസിക്കുന്ന രണ്ടാംതരം പൗരന്മാർ അശ്രീകരമാകുന്നു. അവരെ അവിടെ നിന്നു മാറ്റിയേ പറ്റൂ. പകരം ഒരു പാർപ്പിടം ഒരുക്കില്ല. ഒരു സുപ്രഭാതത്തിൽ ബുൾഡോസർ പാഞ്ഞുവരും. അവന്റെ അന്നുവരെയുള്ള സമ്പാദ്യമായ ഒന്നോ രണ്ടോവസ്ത്രമുൾപ്പെടെ വലിച്ചു കത്തിച്ച് മണ്ണിനടിയിലാക്കി പ്രദേശം ക്ലീൻ ആക്കുമ്പോൾ അധികാരികൾക്കും ഉയർന്ന പൗരന്മാർക്കും തൃപ്തിയാകുന്നു. മുംബൈയിൽ, കൊൽക്കത്തയിൽ, ഡൽഹിയിൽ ഒക്കെ ഇതാണ് അവസ്ഥ.

ഗുജറാത്തിൽ നർമദ അണക്കെട്ടിന്റെ പേരിൽ പതിനായിരക്കണക്കിന് ഹെക്ടർ പ്രദേശങ്ങൾ വെള്ളത്തിലാക്കിയപ്പോൾ നാമാവശേഷമായത് അനേകം ഗ്രാമങ്ങൾ കൂടിയായിരുന്നു. അധികവും ഗിരിവർഗക്കാരും ദലിത് ജനവിഭാഗങ്ങളും അധിവസിക്കുന്ന ഗ്രാമങ്ങൾ. പുനരധിവാസമൊന്നും ഒരുക്കാതെ ഇവരെ പുറത്താക്കിയപ്പോൾ അവർ എവിടെപ്പോകും എന്ന് ആരും ചിന്തിച്ചില്ല. അവരും ഒരുപക്ഷേ നഗരങ്ങളിലെ ചേരികളിൽ അടിഞ്ഞുകൂടിയിട്ടുണ്ടാവാം. കുറച്ചു നാൾ മുമ്പ് കൊച്ചിയിൽ ഫ്ളാറ്റ് സമുച്ചയങ്ങൾ തകർക്കാൻ കോടതി ഉത്തരവിടുകയും അതു നടപ്പാക്കുകയും ചെയ്തപ്പോൾ ആ ഫ്ളറ്റുടമകളോട് സഹതപിക്കാത്തവരായി ആരും കാണില്ല. എന്നാൽ ഏതാനും വർഷം മുമ്പ് വല്ലാർപാടം ടെർമിനലിലേക്ക് റെയിൽപാത ഒരുക്കാൻ വേണ്ടി മൂലമ്പള്ളിയിൽ വൻ കുടിയിറക്ക് നടത്തിയപ്പോൾ, നിർബന്ധമായി അവരുടെ വീട് അടിച്ചുതകർത്തപ്പോൾ അവരോട് സഹതപിക്കാൻ ആരുണ്ടായിരുന്നു?. മാത്രമല്ല, മൂലമ്പള്ളിക്കാരെ വികസന വിരോധികളായി ചിത്രീകരിക്കാനും എല്ലാവർക്കും ഉത്സാഹമായിരുന്നു.

നമുക്ക് വികസനത്തിലേക്കു തന്നെ മടങ്ങിവരാം. എന്താണ് വികസനം? മഹാത്മാഗാന്ധിയെ സംബന്ധിച്ചിടത്തോളം ഗ്രാമങ്ങൾ സ്വയംപര്യാപ്തമാകുന്നതായിരുന്നു വികസനം. റോഡും പാലവും വർധിക്കുന്നതാണ് വികസനം എന്നൊരു സങ്കൽപം അധികാരികൾക്കും ജനങ്ങൾക്കും ഉണ്ട്. എന്തുകൊണ്ട് റോഡും പാലവും അധികമായി വേണ്ടിവരുന്നു? നിരന്തരം യാത്ര ചെയ്യേണ്ടിവരുന്നതുകൊണ്ട്. എന്തിനു വേണ്ടിയാണ് ഈ യാത്ര? ജീവിതായോധനത്തിനായി. ഓരോ ഗ്രാമങ്ങളും സ്വയംപര്യാപ്തമായാൽ

പിന്നെ നിങ്ങൾക്ക് ഇത്രയേറെ വാഹനം എന്തിന്? വാഹനം ഇത്രയേറേ അല്ലെങ്കിൽ ഇത്രയേറേ റോഡ് എന്തിന്? കൊച്ചയിലേക്ക് എല്ലാം കേന്ദ്രീകരിക്കപ്പെടുന്നതുകൊണ്ടാണ് അവിടെ തിരക്കേറുന്നതും ആ തിരക്ക് കുറയ്ക്കാൻ റോഡ് പോരാഞ്ഞ് മെട്രോ റെയിൽ തന്നെ ഏർപ്പെടുത്തേണ്ടിവരുന്നതും. ആളുകൾ ഒരു നഗരത്തിൽ കേന്ദ്രീകരിക്കുന്നതാണോ വികസനം? കൂടുതൽ ഇടുങ്ങുന്നതിനെ എങ്ങനെ നിങ്ങൾ വികസനം എന്നു വിളിക്കും? നിർഭാഗ്യവശാൽ ഈ ചോദ്യത്തിനൊന്നും ആരും ഉത്തരം തരില്ല. റോഡിൽ തിരക്കേറുകയും ഒരു കിലോമീറ്റർ പോകാൻ ഒരു മണിക്കൂർ വേണ്ടിവരുകയും ചെയ്യുന്ന സംസ്കാരത്തെ നമ്മൾ വികസനം എന്നു വിളിക്കുന്നു. എന്നാൽ വൻ നഗര കേന്ദ്രീകൃതമായ വികസന സങ്കൽപം മാറ്റാൻ ആരും തയ്യാറുമല്ല. ഇതാണ് നമ്മുടെ വികസന സങ്കൽപത്തിലെ പൊരുത്തക്കേട്.

ഇനി ഗുജറാത്തിലെ ചേരികളിലേക്കു തന്നെ മടങ്ങിപ്പോകാം. 3500 കോടി മുടക്കി പട്ടേൽ പ്രതിമ സ്ഥാപിച്ച സ്ഥലത്താണ് 2500 കുടുംബങ്ങൾ അധിവസിക്കുന്ന ചേരി പടർന്നുപന്തലിച്ചത്. 3500 കോടിയുണ്ടായിരുന്നെങ്കിൽ എത്ര പാർപ്പിടസമുച്ചയങ്ങൾ ഉണ്ടാക്കാമായിരുന്നു. അങ്ങനെ ചെയ്തിരുന്നെങ്കിൽ ഇപ്പോൾ 50 കോടി മുടക്കി മതിൽ പണിത് ചേരികളെ മറയ്ക്കേണ്ടി വരുമായിരുന്നില്ല. അപ്പോൾ നമ്മുടെ മുൻഗണനകൾ എവിടെയോ തെറ്റുന്നുണ്ട്. ലക്ഷം കോടി മുടക്കി 150 കിലോമീറ്റർ നീളത്തിൽ ബുള്ളറ്റ് ട്രെയിൻ നിർമിക്കാൻ ഒരുങ്ങുന്നവർ ഇന്നും നമ്മുടെ സാധാരണക്കാർ സഞ്ചരിക്കുന്ന റയിൽവേ ലൈനിന്റെയും അതിലൂടെ ഓടുന്ന ട്രെയിനുകളുടെയും നിലവാരത്തെപ്പറ്റി ചിന്തിക്കുന്നുപോലുമില്ല. ഇന്നും ബയോ ടോയ്‌ലറ്റുകൾ മുഴുവൻ കോച്ചിലും ഏർപ്പെടുത്താൻ കഴിഞ്ഞിട്ടില്ല. മുഴുവൻ റയിൽവേ ലൈനുകളും തുറന്ന കക്കൂസാക്കി മാറ്റുന്ന രീതിക്ക് മാറ്റം വരുത്തണമെന്നു ചിന്തിക്കാതെ ബുള്ളറ്റ് ട്രെയിനിനെപ്പറ്റിയാണ് സ്വപ്നം കാണുന്നത്. അതിനായി ചെലവഴിക്കുന്ന ലക്ഷം കോടിയുണ്ടെങ്കിൽ രാജ്യത്ത് ഏറ്റവും ആധുനികമായ റയിൽ സംവിധാനങ്ങൾ ഒരുക്കാം. എന്നാൽ ലക്ഷക്കണക്കിന് യാത്രക്കാരെ മറന്ന് ബുള്ളറ്റ് ട്രെയിൻ ഓടിച്ച് സമ്പന്നരാജ്യങ്ങൾക്കൊപ്പംഎത്തിയെന്നു തെളിയിക്കാനാണ് വ്യഗ്രത. ഓരോ മേഖലയും എടുത്തുനോക്കിയാൽ ഇത്തരം നൂറുനൂറ് ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാനാവും.

കേരളത്തിലേക്കും ഒന്നു കണ്ണോടിക്കുക. അതിവേഗപ്പാതയെക്കുറിച്ചാണ് ഇപ്പോഴത്തെ സ്വപ്നം. ഏതാണ്ട് ലക്ഷം കോടിക്കടുത്തുവരുന്ന പദ്ധതി. ഇത് കേരളത്തിന് ആവശ്യമുണ്ടോ എന്നൊരു പഠനം ഇതുവരെ നടന്നതായി അറിവില്ല. ഇത് നല്ലതാണെന്ന് ഉദ്യോഗസ്ഥവൃന്ദം എഴുതുന്നു. എന്നാൽ അതിനേക്കാൾ മുൻഗണന കൊടുക്കേണ്ട വിഷയങ്ങൾ നമുക്കുണ്ട്. മാലിന്യനിർമാർജനത്തിന് ഇന്നും നമുക്ക് കൃത്യമായി ഒരു സംവിധാനമില്ല. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ പ്രാഥമിക കടമയിൽ അതും വരുമെങ്കിലും എന്തുചെയ്യണമെന്നു രൂപമില്ലാതെ ഉഴലുകയാണ് അതിന്റെ ചുമതലക്കാർ. എന്നാൽ സംസ്ഥാന സർക്കാരിന് മാതൃക എന്നു ചൂണ്ടിക്കാണിച്ചു കൊടുക്കാൻ ഒരു പൈലറ്റ് പ്രോജക്ട് പോലുമില്ല. നാടു മുഴുവൻ മാലിന്യത്താൽ നിറയുന്നു, നാറുന്നു. മാലിന്യം ജലാശയങ്ങളിലേക്കു പോലും വലിച്ചെറിയുന്നു. അതിനൊരു പരിഹാരം ചൂണ്ടിക്കാണിക്കാൻ പോലും കഴിയാത്തവർ സ്വപ്നം കാണുന്നത് എക്സ്പ്രസ് വേയേക്കുറിച്ചാണ്. അടുത്തിടെ അമേരിക്കയിലെ ഫോർട് ബെന്റ് കൗണ്ടിയുടെ ഭരണാധികാരി മലയാളിയായ കെ.പി. ജോർജ് നാട്ടിൽ വന്നിരുന്നു. അദ്ദേഹം പറഞ്ഞത് അവരുടെ കൗണ്ടിയിലെ പ്രശ്നങ്ങൾ അവർ എങ്ങനെ പരിഹരിക്കുന്നുവെന്നാണ്. കൃത്യമായി ജനങ്ങളോടു സംസാരിച്ച്, ആവശ്യങ്ങൾ മനസ്സിലാക്കി മുൻഗണന നിശ്ചയിച്ചാണ് പദ്ധതികൾ തയ്യാറാക്കുക. റോഡ് പണിയും മുമ്പ് ഓടയും കലുങ്കും പണിയും. ജലവിതരണക്കുഴലും മറ്റും പോകാനുള്ള ഡക്റ്റും ഇരുവശത്തും നിർമിച്ചിരിക്കും. റോഡ് പണി അവസാനമേ നടക്കൂ. അതാണ് അവരുടെ ആസൂത്രണം. ഇവിടെ എങ്ങനെയെങ്കിലും റോഡ് പണിതെന്നു വരുത്തി കിമ്പളം പോക്കറ്റിലാക്കാനാണ് ഉദ്യോഗസ്ഥരുടെ ശ്രമം. മാലിന്യം അവർക്കൊരു തലവേദനയല്ലെന്നും ജോർജ് പറഞ്ഞു. ഖര, ജൈവ മാലിന്യങ്ങൾ വീടുകളിൽ നിന്നുതന്നെ വേർതിരിച്ചാണ് നൽകുക. അതിൽ നിന്ന് പ്ലാസ്റ്റിക് പോലെയുള്ളവ റീ സൈക്കിൾ ചെയ്യാൻ അവർക്ക് സംവിധാനമുണ്ട്. ജൈവ മാലിന്യങ്ങൾ വളമാക്കി മാറ്റുകയും ചെയ്യും. അവിടെ അത് കൃത്യമായി ചെയ്യാനും ചെയ്യിക്കാനും ആളുണ്ട്. നിർഭാഗ്യവശാൽ ഇവിടെ നമ്മുടെ രാഷ്ട്രീയ അധികാരികളുടെയും ഉദ്യോഗസ്ഥരുടെയും പ്രധാനതാൽപര്യം അത്തരം കാര്യങ്ങളിലൊന്നുമല്ല.

21 ാം നൂറ്റാണ്ടിലും വീട്ടിൽ ശുചിമുറി ഉണ്ടാക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് മനസ്സിലാക്കിക്കൊടുക്കേണ്ട രാജ്യമാണ് നമ്മുടേത്. കേരളം ഇക്കാര്യത്തിൽ നേരത്തേതന്നെ വലിയ മുന്നേറ്റം നടത്തിയതുകൊണ്ട് നമുക്കതിനേക്കുറിച്ച് വലിയ ആശങ്കയില്ല. പക്ഷേ ഇന്നും ഒരു പൊതുസ്ഥലത്ത് മൂത്രപ്പുരകൾ ഉണ്ടോ എന്നു ചോദിച്ചാൽ കൈമലർത്തേണ്ടിവരും. ബസ് സ്റ്റാൻഡിലും മറ്റും സ്ഥാപിച്ചിട്ടുള്ള പണം മുടക്കി ഉപയോഗിക്കാവുന്ന ശുചിമുറികൾ പോലും എത്ര വൃത്തിഹീനമാണ് എന്ന് അവിടെ ഒരിക്കലെങ്കിലും കയറിയിട്ടുള്ളവർക്കറിയാം. നമുക്ക് ആരാധനാലയങ്ങൾ എത്രയോ ഉണ്ട് .





എന്നാൽ ഇപ്പോഴും അവിടെ എത്തുന്നവരുടെ ആവശ്യത്തിനുള്ള ശുചിമുറികൾ പോലും കാണില്ല. ഇവിടെയാണ് നമ്മുടെ മുൻഗണനകൾ പാളുന്നത് നമ്മൾ മനസ്സിലാക്കേണ്ടത്. എന്നാൽ ഇതേ സമയം കോടിക്കണക്കിനു രൂപ പാഴാക്കികളയുന്നുമുണ്ട്. പൊലീസിൽ അടുത്തകാലത്ത് പുറത്തുവന്ന കോടികളുടെ തിരിമറിക്കണക്കുകൾ നോക്കുക. യഥാർഥത്തിൽ അവിടെ ആവശ്യമില്ലാതെ പണം പാഴാക്കുന്നു. മറ്റൊരു മേഖലയിൽ പണം കിട്ടാതെ പ്രവർത്തനങ്ങൾ നടത്താൻ കഴിയാതെ പോകുന്നു. ആരോഗ്യമേഖലയിലും ഈ സ്ഥിതിയുണ്ട്. സർക്കാർ ആശുപത്രികളുടെ സ്ഥിതി ഇന്നും പരിതാപകരമാണ്. ചികിത്സ സൗജന്യമെന്നു പറയുന്നതൊക്കെ വെറുംവാക്കാണ്. മാത്രമല്ല, ആവശ്യമായ ആളുകൾക്കെല്ലാം മികച്ച ചികിത്സ നൽകാൻ അവിടെ കഴിയുന്നുമില്ല. സ്വകാര്യ മേഖലയിലെ ആശുപത്രികളിൽ കഴുത്തറപ്പൻ ബില്ലാണ് കിട്ടുക. വൃക്ക, കാൻസർ രോഗികൾക്കുപോലും സൗജന്യ ചികിത്സ ഉറപ്പാക്കാൻ പറ്റാത്ത നാട്ടിൽ നിന്ന് വിദഗ്ധ ചികിത്സയ്ക്കായി മന്ത്രിമാർ ഉൾപ്പെടെ വിദേശത്തേക്ക് പോകുന്നു. അതിൽ ഒരു നാണക്കേടും അവർക്കു തോന്നുന്നുമില്ല. വിദ്യാഭ്യാസം, ആരോഗ്യം, ശുദ്ധജലം, മാലിന്യനിർമാർജനം തുടങ്ങിയ മേഖലകൾക്കു മുൻഗണന നൽകിയാൽ തന്നെ കേരളത്തിലെ പ്രശ്നങ്ങളിലേറെയും പരിഹരിക്കാം. പക്ഷേ ആവശ്യമില്ലാത്തിടത്ത് ഉദ്യോഗസ്ഥർക്ക് ലാവണം ഒരുക്കുകയും ആവശ്യമുള്ളിടത്ത് നോക്കാൻ ആരും ഇല്ലാതിരിക്കുകയും ചെയ്യുന്ന രീതിയാണ് ഇവിടെയും തുടരുന്നത്. കേരളത്തിന്റെ ബജറ്റിൽ 1,39000 കോടി രൂപയുടെ വരുമാനത്തെപ്പറ്റി പറയുന്നുണ്ട്. ഈ തുക ഫലപ്രദമായി ഉപയോഗിച്ചാൽ തീരുന്ന പ്രശ്നങ്ങളേ കേരളത്തിലുള്ളു. പക്ഷേ മുൻഗണന ആരു നിശ്ചയിക്കും എന്നതിലാണ് വ്യക്തതയില്ലാത്തത്.

മുൻഗണന നിശ്ചയിക്കുന്നതിൽ പറ്റുന്ന പിഴവിന്റെ മറ്റൊരു ഉദാഹരണമാണ് ലോക കേരള സഭയെന്ന പേരിൽ നടത്തുന്ന ധൂർത്ത്. ഒരു നേരത്തെ ആഹാരത്തിന് ഒരാൾക്ക് 2000 രൂപവരെയും ഒരു ദിവസത്തെ ആഹാരത്തിന് 4000 രൂപ വരെയും ചെലവാക്കിയും നടത്തുന്ന ഈ സഭയിൽ നിന്ന് കേരളത്തിന് എന്തു കിട്ടി എന്നു ചോദിച്ചാൽ ഉത്തരമില്ല. ചെലവ് അവിടെയും തീരുന്നില്ല. എല്ലാവർക്കും ഫ്ളൈറ്റ് ടിക്കറ്റ്, നക്ഷത്ര ഹോട്ടലിലെ താമസം അങ്ങനെ ചെലവ് പരന്നു കിടക്കുകയാണ്. ഒരു വശത്ത് ദാരിദ്ര്യം പറയുകയും മറുവശത്ത് ധാരാളിത്തം കാട്ടി മേനി നടിക്കുകയും ചെയ്യുന്ന രീതിക്ക് ഇന്നും മാറ്റമില്ല.

നമ്മുടെ അത്ര പോലും വിഭവശേഷിയില്ലാത്ത രാജ്യങ്ങളിൽ ഇതിനേക്കാൾ മികച്ച ജീവിതനിലവാരം ലഭിക്കുന്നുണ്ട്. സ്കാൻഡിനേവ്യൻ രാജ്യങ്ങളിൽ നമുക്കുള്ളത്ര വിഭവശേഷിയില്ല. എന്നാൽ ലോകത്തിലേറ്റവും ഉയർന്ന ജീവിതനിലവാരം അവിടെയുണ്ട്. അത് അവിടെ നേതൃത്വത്തിലെത്തുന്നവരുടെ കാഴ്ചപ്പാടിന്റെ കൂടി ഫലമാണ്. നമുക്ക് ആ കാഴ്ചപ്പാട് എന്നുണ്ടാകും എന്നതാണ് ചോദ്യം. അതുണ്ടാകാത്തിടത്തോളം കാലം നമ്മൾ ലോകനേതാക്കൾ വരുമ്പോൾ ചേരികൾ മറയ്ക്കാൻ മതിൽ കെട്ടിയും വഴിവാണിഭക്കാരെ തല്ലിയോടിച്ചും അരപ്പട്ടിണിക്കാരായ ഗ്രാമീണരെ ഒളിപ്പിച്ചുവച്ചും ലോകത്തിന്റെ മുമ്പിൽ മേനി നടിക്കാം. മനോഭാവം മാറണം, കാഴ്ചപ്പാട് മാറണം. നമ്മുടെ കാഴ്ചപ്പാട് മാറുന്നുണ്ട്. പക്ഷേ അത് തറവാടിന്റെ കഴുക്കോൽ ഊരി വിറ്റും ആഢംബരം കാണിക്കുന്ന പഴയ തറവാട്ട് കാരണവരുടെ കാഴ്ചപ്പാടിലേക്കാണെന്നു മാത്രം.

**മേമ്പൊടി**

പ്രതിഷേധങ്ങളും സ്ഥിരം സമരവേദികളുമൊക്കെ ഭരണാധികാരികൾക്ക് ഇഷ്ടമല്ലാത്ത കാര്യമാണ്. അത് ഡൽഹിയിലെ ഷഹീൻബാദ് സമരപ്പന്തലായാലും ചെന്നൈയിലെ സമരപ്പന്തലായാലും തിരുവനന്തപുരത്തെ വാളയാർ സമരപ്പന്തലായാലും. അവിടെ പ്രതിഷേധ സമരങ്ങൾ നീണ്ടുനിൽക്കുന്നത് ഭരണാധികാരികളുടെ പ്രതിച്ഛായയെ ബാധിക്കും. ഷഹീൻബാദ് സമരപ്പന്തൽ പൊളിക്കാൻ കേന്ദ്രത്തിന് താൽപര്യമേറെയാണ്. ചെന്നൈയിലെ സമരം തടയാൻ ഭരണകൂടം ആവതു ശ്രമിച്ചു. വാളയാർ പെൺകുട്ടികൾക്കു നീതി ലഭ്യമാക്കണം എന്നു പറഞ്ഞാണ് തിരുവനന്തപുരത്ത് സമരം തുടങ്ങിയത്. പ്രതിക്കൂട്ടിൽ സിപിഎം ആയതുകൊണ്ട് നിലവിലെ ഭരണകൂടത്തിനും അതിനെ നയിക്കുന്ന പാർട്ടിക്കും ആ സമരം ഉൾക്കൊള്ളാനാകുന്നില്ല. അപ്പോൾ പിന്നെ പൊളിക്കുക തന്നെ ലക്ഷ്യം. അധികാരികൾ എല്ലായിടത്തും ഒരു പോലെയാണ്. മാധ്യമ സ്വാതന്ത്ര്യം എന്നൊക്കെ ആവേശത്തോടെ പറയുന്ന സീതാറം യെച്ചൂരി ജനറൽ സെക്രട്ടറിയായിരിക്കുന്ന പാർട്ടിയാണ് കേരളം ഭരിക്കുന്നത്. ആ ഭരണത്തിൻ കീഴിലാണ് ഒരു പത്രപ്രവർത്തകനെ ഒരു വർഷം മുമ്പ് വിലങ്ങണിയിച്ച് കോടതിയിൽ കൊണ്ടുവന്നത്. മാധ്യമ വിരുദ്ധനെന്നു വിശേഷിപ്പിക്കപ്പെടുന്ന നരേന്ദ്ര മോദി പോലും ചെയ്യാത്ത പ്രവൃത്തി. അപ്പോൾ അധികാരത്തിലേറിയാൽ എല്ലാവർക്കും മറ്റൊരു മുഖമാണ്. അത്രേയുള്ളൂ.



Scanned with CamScanner

സഭയിലെ പ്രധാന തീർത്ഥാടന കേന്ദ്രങ്ങൾ – 8

# ഫ്രാൻസിലെ ലിസ്യു



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

അസാധാരണമായ വിശുദ്ധിയുടെ വിളനിലയമായി സഭയിൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന ഒരു കുടുംബമാണ് ലിസ്യുവിലെ വി. കൊച്ചുത്രേസ്യയുടേത്. തെരേസയുടെ മാതാപിതാക്കളായ വി.ലൂയി മാർട്ടിനും (1823–1894) വി.സെലീ ഗുവേരിനും (1831- 1877) സഭയുടെ ചരിത്രത്തിൽ ആദ്യമായി ഒരേസമയം വിശുദ്ധ പദവിയേലേയ്ക്ക് ഉയർത്തപ്പെടുന്ന ദമ്പതികളാണ് (2015 ഒക്ടോബർ 18). ഇവരുടെ ഒൻപത് മക്കളിൽ ശൈശവത്തെ അതിജീവിച്ച പെണ്മക്കൾ അഞ്ചുപേരും സന്യാസം തിരഞ്ഞെടുത്തവരാണ്. വി. കൊച്ചുത്രേസ്യയുടെ മറ്റൊരു സഹോദരിയായ സി. ലിയോണി മാർട്ടിന്റെ നാമകരണ നടപടികളും ഏതാനും വർഷം മുൻപ് ആരംഭിച്ചിരിക്കുന്നു. യേശുവിനെ അസാധാരണമായ വിധത്തിൽ സ്നേഹിക്കുകയും, അങ്ങനെ ചെയ്യാൻ എല്ലാവർക്കും സാധിക്കുമെന്ന് തന്റെ ചുരുങ്ങിയ ഇരുപത്തിനാല് വർഷത്തെ ജീവിതത്തിനിടയിൽ ലോകത്തിനു കാട്ടിത്തരികയും, അതു വഴി ഇന്ന് സഭയിൽ ഏറ്റം കൂടുതൽ സ്നേഹിക്കപ്പെടുകയും, ബഹുമാനിക്കപ്പെടുകയും, അനുകരിക്കപ്പെടുകയും ചെയ്യുന്ന ഒരു വിശുദ്ധയാണ് കൊച്ചുത്രേസ്യ. തന്റെ ചെറിയ മുറിയിലിരുന്ന് മാത്രം പ്രാർത്ഥിച്ചവൾ ലോകം മുഴുവൻ സഞ്ചരിച്ചു ലക്ഷക്കണക്കിന് ആളുകൾക്ക് വിശ്വാസവെളിച്ചം പകർന്നു നൽകിയ വി. ഫ്രാൻസിസ് സേവ്യറിനൊപ്പം സഭയുടെ മിഷൻ പ്രവർത്തനത്തിന്റെ മധ്യസ്ഥയായിത്തീർന്നിരിക്കുന്നു. "ഒരു ആത്മാവിന്റെ കഥ" (*The Story of a Soul*) എന്ന ചെറിയ ഓർമ്മക്കുറിപ്പുകൾ മാത്രം എഴുതിയ അവൾ വലിയ പണ്ഡിതന്മാരായ വി. അഗസ്തീനോസിനോടും, വി. തോമസ് അക്വിനാസിനോടുമൊപ്പം വേദപാരംഗതന്മാരുടെ ഗണത്തിൽ ഉൾപ്പെട്ടിരിക്കുന്നു. ലിസ്യുവിൽ നിന്നും പ്രസരിച്ച ഈ കൊച്ചു സന്യാസിനിയുടെ വിശുദ്ധിയുടെ വെളിച്ചം ലോകത്തെ മുഴുവൻ പ്രകാശപൂരിതമാക്കി. ഒരു കുടുംബം വിശുദ്ധമായി ജീവിക്കാൻ

തീരുമാനിച്ചപ്പോൾ അതുവഴി അനേകർ യേശുവിനെ അറിയുന്നതിന് കാരണമായിത്തീർന്നു. ചെറുപുഷ്പമെന്നും, ഉണ്ണിയീശോയുടെ കൊച്ചുത്രേസ്യായെന്നും ലോകം മുഴുവൻ അറിയപ്പെടുന്ന വി.തെരേസയെയും, അവളുടെ കുടുംബത്തെയും, ലിസ്യൂവെന്ന തീർത്ഥാടനകേന്ദ്രത്തെയും വായനക്കാർക്ക് പരിചയപ്പെടുത്തുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം.

ഫ്രാൻസിലെ വടക്കുപടിഞ്ഞാറ് പ്രദേശത്തുള്ള ഒരു ചെറിയ പട്ടണമാണ് ലിസ്യൂ (Lisieux). ഇരുപതിനായിരത്തോളം ആളുകൾ വസിക്കുന്ന ഈ പട്ടണം ഇന്ന് പ്രതിവർഷം ഇരുപതു

മരിയ തെരേസ മാർട്ടിൻ (Marie Françoise-Thérèse Martin) എന്നായിരുന്നു കൊച്ചുത്രേസ്യായുടെ മാമോദീസാപ്പേര്. ആഭരണങ്ങളും, വാച്ചുകളും നിർമിച്ചു കച്ചവടം ചെയ്യുകയായിരുന്നു മാർട്ടിന്റെ തൊഴിൽ. തൂവാലയും മറ്റും നിർമിച്ചു നൽകുന്ന തൊഴിലായിരുന്നു സെലിയുടേത്. ഇവർ രണ്ടുപേരും സന്യാസ ജീവിതം ആഗ്രഹിച്ചവരും അതിനായി തുടക്കം കുറിച്ചവരുമായിരുന്നു. എന്നാൽ പലവിധ കാരണങ്ങളാൽ അത് സഫലീകരിക്കുന്നതിനു അവർക്കു സാധിച്ചില്ല. വിശുദ്ധരുടെ കുടുംബത്തെ സൃഷ്ടിക്കുക എന്ന നിയോഗം ദൈവം അവർക്കു വേണ്ടി പണ്ടേ കരുതിവച്ചിരുന്നു!

ജനിച്ചപ്പോൾ തന്നെ ആരോഗ്യ പ്രശ്നങ്ങളുണ്ടായിരുന്ന തെരേസ ശൈശവത്തിലെ അസുഖങ്ങളെ അതിജീവിക്കുമോ എന്ന ആശങ്ക എല്ലാവർക്കുമുണ്ടായിരുന്നു. അതിനാൽ അവളെ ശ്രദ്ധാപൂർവ്വം പരിചരിക്കുന്നതിനായി വീട്ടിൽ നിന്നും മാറ്റി റോസ് ടൈല്ലേ എന്ന ഒരു നേഴ്സിന്റെ സംരക്ഷണത്തിലാക്കി. കുഞ്ഞിന് പതിനഞ്ചു മാസം പ്രായമായപ്പോൾ അവളെ തിരികെ മാതാപിതാക്കന്മാരുടെ അടുത്ത് കൊണ്ടുവന്നു. ഇളയ കുട്ടിയെന്ന നിലയിലും, അസാധാരണ സൗന്ദര്യവും, മനം കവരുന്ന പെരുമാറ്റ രീതികളും കാരണം അവൾ വീട്ടിൽ എല്ലാവരു



ലക്ഷത്തിലധികം ആളുകൾ സന്ദർശിക്കുന്ന ഫ്രാൻസിലെ ലൂർദ് കഴിഞ്ഞാൽ രണ്ടാമത്തെ വലിയ തീർത്ഥാടനകേന്ദ്രമാണ്. വി.കൊച്ചുത്രേസ്യയും അവളുടെ കുടുംബവും വസിച്ച പ്രദേശമെന്ന നിലയിലാണ് ഇന്ന് ലിസ്യു ലോകത്തിൽ അറിയപ്പെടുന്നത്. ലിസ്യുവിൽ നിന്ന് ഏകദേശം നൂറു കിലോമീറ്റർ ദൂരത്തിലുള്ള അലൻകോൺ (Alençon) എന്ന പ്രദേശത്തു സെലി ഗുവേരിന്റെയും (Zélie Guerin) ലൂയി മാർട്ടിന്റെയും, (Louis Martin) ഒൻപത് മക്കളിൽ ഏറ്റവും ഇളയ മകളായി 1873 ജനുവരി രണ്ടാം തീയതിയാണ് കൊച്ചുത്രേസ്യ ജനിച്ചത്.

തെരേസയുടെ നാല് സഹോദരങ്ങൾ ശൈശവദശയിൽ തന്നെ മരിച്ചുപോയി. എന്നാൽ മറ്റു നാലു പേരും തെരേസയ്ക്കു മുൻപേ സന്യാസത്തിനായി ഇറങ്ങിത്തിരിച്ചു. സി.മരീ ലൂയിസ് (Sr. Marie-Odile Martin,1860-1940), സി.മരീ പൗളീൻ മാർട്ടിൻ (1861-1951), സി. മരീ സെലിൻ മാർട്ടിൻ (sr. Geneviève,1869-1959), കൂടാതെ വി. കൊച്ചുത്രേസ്യയും ലിസ്യുവിലെ കർമ്മലീത്താ മഠത്തിലെ അംഗങ്ങളായി. സി. മരീ ലയോനെ മാർട്ടിൻ (1863-1941) കായേനിലെ വിസിറ്റേഷൻ മഠത്തിലെ സന്യാസിനിയായിത്തീർന്നു.

ടെയും ഓമനയായി വളർന്നു.

കത്തോലിക്കാ വിശ്വാസം തീഷ്ണതയോടെ ഒരു കുടുംബമായി അവർ പരിപാലിച്ചിരുന്നു. എല്ലാ ദിവസവും രാവിലെ 5:30 നുള്ള ഇടവകപ്പള്ളിയിലെ വി.കുർബാനയ്ക്കു കുടുംബമായി സംബന്ധിക്കുകയും, വീട്ടിൽ എല്ലാ പ്രാർത്ഥനകളും കൃത്യതയോടെ നടത്തുകയും ചെയ്തു. തന്റെ കുഞ്ഞുങ്ങളിൽ കാരുണ്യത്തിന്റെയും, അനുകമ്പയുടെയും വിത്തുകൾ ചെറുപ്പത്തിലേ പാകുന്നതിന് സെലിയും മാർട്ടിനും പ്രത്യേകം ശ്രദ്ധിച്ചു. മുടക്കം കൂടാതെയുള്ള നോമ്പ്, പ്രാർത്ഥന, രോഗീ



സന്ദർശനം, പാവങ്ങളെ വീട്ടിൽ ക്ഷണിച്ചു വരുത്തി ഭക്ഷണം കൊടുക്കുക എന്നത് അവരുടെ ജീവിത ശൈലിയുടെ ഭാഗമായിരുന്നു.

കൊച്ചു തെരേസ ഒരു കുസൃതിക്കുട്ടിയും അസാധാരണ വാശിക്കാരിയുമായിരുന്നു. അവൾ ഉദ്ദേശിച്ച രീതിയിൽ കാര്യങ്ങൾ നടക്കാത്തപ്പോൾ എല്ലാം തീർന്നെന്ന രീതിയിൽ നിലത്തു കിടന്നു ഉരുളുകയും ഉച്ചത്തിൽ കരയുകയും ചെയ്യുമായിരുന്നു. എന്നിരുന്നാലും ഇത്തരം സന്ദർഭങ്ങൾക്ക് ശേഷവും പിണങ്ങിയ ആളെ പെട്ടെന്ന് കെട്ടിപ്പിടിച്ചു രമ്യപ്പെട്ടു എല്ലാവരുടെയും പ്രിയപ്പെട്ടവളായിത്തന്നെ അവൾ ജീവിച്ചു. തെരേസയ്ക്ക് നാലര വയസ്സുള്ളപ്പോഴാണ് അവളുടെ അമ്മ സ്തനാർബുദം വന്നു മരിക്കുന്നത്. ഇത് അവളുടെ ജീവിതത്തിലെ ഏറ്റം ദുഃഖകരമായ സംഭവമായിരുന്നു. തന്റെ ലോകം ഇതോടെ അവസാനിച്ചവെന്നാണ് കൊച്ചു തെരേസ അപ്പോൾ ചിന്തിച്ചത്.

വിവിധ രോഗങ്ങൾ അലട്ടിയിരുന്നതിനാലും, പുറത്തുള്ളവരോട് ഇടപെടുന്നതിന് തെരേസിന് സ്വാഭാവികമായിത്തന്നെ മടിയായിരുന്നതിനാലും എട്ടര വയസ്സുവരെ അവൾ വീട്ടിൽ നിന്നാണ് പഠിച്ചത്. തുടർന്ന് ലിസ്യുവിലുള്ള ബനഡിക്റ്റൈൻ സിസ്റ്റേഴ്സ് നടത്തുന്ന സ്കൂളിൽ ചേർന്നു. സഹോദരിമാരായ മാരിയും പൗളിനും തെരേസിന്റെ പഠനത്തിൽ നന്നായി ശ്രദ്ധിക്കുകയും തത്ഫലമായി അവൾ മിക്ക വിഷയങ്ങൾക്കും ക്ലാസ്സിൽ ഒന്നാമാതാവുകയും ചെയ്തു. ഇത് ക്ലാസ്സിലെ മുതിർന്ന കുട്ടികളുടെ അസ്സൂയയ്ക്കും, ഉപദ്രവങ്ങൾക്കും കാരണമായിത്തീരുന്നു. പതിന്നാലു വയസുള്ള ക്ലാസ്സിലെ ഒരു പെൺകുട്ടി കൊച്ചുമിടുക്കിയായിരുന്ന തെരേസിനെ എപ്പോഴും ഉപദ്രവിച്ചിരുന്നു. തെരേസയുടെ പ്രത്യേക സ്വാഭാവരീതി കാരണം, അവൾ ആരോടും ഇത് പറയുന്നതിന് ധൈര്യപ്പെട്ടില്ല. തത്ഫലമായി വളരെയധികം സഹനങ്ങൾ അവൾ സ്വയം ഏറ്റെടുത്തു. ഈ കാലഘട്ടത്തെക്കുറിച്ചു തെരേസ എഴുതി: "ഞാൻ സ്കൂളിൽ ചെലവഴിച്ച അഞ്ച് വർഷം എന്റെ ജീവിതത്തിലെ ഏറ്റവും ദുഃഖകരമായ സമയമായിരുന്നു. എന്റെ പ്രിയപ്പെട്ട സെലിൻ എന്നോടൊപ്പം ഉണ്ടായിരുന്നില്ലെങ്കിൽ എനിക്ക് അസുഖം വരാതെ ഒരു മാസം പോലും അവിടെ കഴിയാൻ എനിക്ക് സാധിക്കുമായിരുന്നില്ല". സ്കൂളിലോ, വരുന്ന വഴിയിലോ മറ്റാരും അവളെ നോക്കുന്നതോ, ശ്രദ്ധിക്കുന്നതോ, അപരിചിതരോട് സംസാരിക്കുന്നതോ അവൾ ഇഷ്ടപ്പെട്ടിരുന്നുമില്ല.

മാർട്ടിൻ ഭവനം ഒരു കൊച്ചു സ്വർഗ്ഗമായിരുന്നു. രോഗങ്ങളും വേദനകളുമൊക്കെ ഉണ്ടായിരുന്നപ്പോഴും അവരുടെ പരസ്പരമുള്ള സ്നേഹത്തിൽ അതൊക്കെ അവർ സ്നേഹത്തോടെയും സമചിത്തതയോടെയും നേരിട്ടിരുന്നു. തെരേസയുടെ എല്ലാ വിഷമങ്ങളും പ്രയാസങ്ങളും മിക്കപ്പോഴും വീട്ടിലെ സ്നേഹം നിറഞ്ഞ അന്തരീക്ഷത്തിൽ അലിഞ്ഞില്ലാതായിരുന്നു. തെരേസ എഴുതുന്നു: "ഭാഗ്യവശാൽ എനിക്ക് എല്ലാ വൈകുന്നേരവും വീട്ടിലേക്ക് പോകാം. അത് എനിക്ക് വലിയ സന്തോഷം പ്രദാനം ചെയ്തു. ഞാൻ പിതാവിന്റെ മടിയിൽ കയറിയിരുന്ന് എനിക്ക് കിട്ടിയ മാർക്കൊക്കെ പറയുമായിരുന്നു. എന്റെ അപ്പന്റെ ചുംബനത്താൽ എന്റെ എല്ലാ പ്രശ്നങ്ങളും അലിഞ്ഞില്ലാതാകുമായിരുന്നു... ആ സമയത്തു എനിക്കിതൊക്കെ ആവശ്യമായിരുന്നു". എന്നിരുന്നാലും സ്കൂളിലെ അന്തരീക്ഷം തെരേസയെ സംബന്ധിച്ച് വളരെ പ്രയാസമേറിയതു തന്നെയായിരുന്നു.

അമ്മയുടെ മരണശേഷം ആ കുറവ് പരിഹരിച്ചു ആ സ്ഥാനത്തു നിന്ന് എല്ലാം ചെയ്തിരുന്നത് സഹോദരി പൗളിൻ ആയിരുന്നു. എന്നാൽ തെരേസയ്ക്ക് ഒൻപത് വയസ്സുള്ളപ്പോൾ, 1882 ഒക്ടോബറിൽ, പൗളിൻ ലിസ്യുവിലെ കർമ്മലീത്താ മഠത്തിൽ പ്രവേശിച്ചു. തന്റെ ചേച്ചി ഇനിയും ഒരിക്കലും വീട്ടിലേക്ക് തിരികെ വരില്ല എന്ന ചിന്ത



കുഞ്ഞു തെരേസയെ വളരെയധികം തളർത്തിക്കളഞ്ഞു. അമ്മയുടെ മരണം മൂലമുണ്ടായ ആഘാതം അവളിൽ വീണ്ടും ഉയർന്നു. അതുകൊണ്ടു തന്നെ ചേച്ചിയുടെ കൂടെ പോയി മഠത്തിൽ ചേരാൻ അവളും ആഗ്രഹിച്ചു. പക്ഷെ അവൾക്ക് മഠത്തിൽ ചേരുന്നതിനുള്ള പ്രായമായിട്ടില്ല എന്ന കാരണത്താൽ അത് നിരസിക്കപ്പെട്ടു. ഈ സമയത്ത്, തെരേസ് പലപ്പോഴും രോഗിയായിരുന്നു. അവളുടെ ശരീരം എന്തിനെയോ കണ്ടു ഭയക്കുന്നതുപോലെ വിറയ്ക്കുമായിരുന്നു. മറ്റുള്ളവരെപ്പോലെ തണുപ്പ് താങ്ങാനുള്ള ശേഷി തെരേസയ്ക്കില്ല എന്ന് കരുതി ചേച്ചിമാർ അവളെ നല്ല പുതപ്പ് കൊണ്ട് മൂടി. എന്നാൽ അത് മിക്കപ്പോഴും സംഭവിക്കുന്നതു അമ്മയെക്കുറിച്ചു സംസാരിക്കുമ്പോഴാണെന്നു മറ്റുള്ളവർ തിരിച്ചറിയാൻ തുടങ്ങി. അവളുടെ അസുഖം ശാരീരികം എന്നതിനേക്കാൾ മാനസികമായിരുന്നു. തന്റെ മുറിയിലുള്ള പരിശുദ്ധ അമ്മയുടെ രൂപത്തിലേക്ക് നോക്കിയപ്പോഴൊക്കെ അവളുടെ രോഗത്തിന് സൗഖ്യം അനുഭവപ്പെടുന്നതായും അവൾ തിരിച്ചറിഞ്ഞു. പിന്നീട് തന്റെ സഹോദരിമാർ ഓരോരുത്തരായി സന്യാസ വൃത്തിയിലേക്ക് പോയത് തെരേസിന്റെ ദുഃഖവും, ഏകാന്തതയും വർധിപ്പിക്കുകയായിരുന്നു.

1886-ൽ തെരേസിന് പതിമൂന്ന് വയസ്സ് തികഞ്ഞു. ആ വർഷത്തെ ക്രിസ്തുമസിന്റെ പാതിരാക്കുർബാനയ്ക്ക് അവർ കുടുംബമായി ദേവാലയത്തിൽ പോയ സമയത്തു തെരേസയ്ക് വലിയ ദൈവീക സാന്നിദ്ധ്യം അനുഭവപ്പെടുന്നതായി തോന്നി. അന്നവൾ തന്നെത്തന്നെ ദൈവത്തിനു പൂർണ്ണമായും സമർപ്പിച്ചു. അതിനെക്കുറിച്ചു പിന്നീട് തെരേസ ഇപ്രകാരം എഴുതി: “ഞാൻ പെട്ടെന്ന് വളരുന്നതിനുവേണ്ടി ദൈവം എനിക്ക് ഒരു അത്ഭുതം ചെയ്തു തന്നു... ആ അനുഗ്രഹീത രാത്രിയിൽ... യേശു എന്നോടുള്ള സ്നേഹത്തെപ്രതി തന്റെ പിള്ളക്കച്ചയിൽനിന്നും, ശൈശവത്തിന്റെ കുറവുകളിൽ നിന്നും പുറത്തുവരുന്നവനായി കാട്ടിത്തന്നു”. ചെറുപ്പം മുതൽ തെരേസായ്ക്കു യേശുവുമായിട്ടുള്ള പ്രത്യേക സ്നേഹബന്ധം ഇത്തരത്തിലുള്ള ഓരോ അനുഭവത്തിലൂടെയും വളരുകയായിരുന്നു.

അങ്ങനെ സാവധാനം അമ്മയുടെ മരണശേഷം അവൾക്ക് നഷ്ടപ്പെട്ട ആത്മബലം അവൾ വീണ്ടെടുക്കാൻ തുടങ്ങി. പതിനാലാമത്തെ വയസ്സു മുതൽ തെരേസ ശാന്തമായ ഒരു ആനന്ദം അനുഭവിക്കുകയും, ആ സമയത്തു തോമസ് അകെമ്പിസിന്റെ പ്രസിദ്ധമായ “ക്രിസ്താനുകരണം” എന്ന കൃതി അനുദിനം വായിക്കാനും ആരംഭിച്ചു. ഈപുസ്തകം അവൾക്ക് വേണ്ടി എഴുതപ്പെട്ടതാണെന്ന് അവൾ ആത്മാർത്ഥമായി വിശ്വസിക്കാൻ തുടങ്ങി. ചില വാചകങ്ങൾ അവളെ ആഴത്തിൽ സ്വാധീനിച്ചു. “ദൈവരാജ്യം നിങ്ങളുടെ ഉള്ളിലുണ്ട്... പൂർണ്ണ ഹൃദയത്തോടെ കർത്താവിങ്കലേക്ക് തിരിയുക, ഈ ദുഃഖപൂർണ്ണമായ ലോകത്തെ ഉപേക്ഷിക്കുക, നിങ്ങളുടെ ആത്മാവിന് സ്വസ്ഥത ലഭിക്കും”. ഈ പുസ്തകവും, അവൾ ഇക്കാലഘട്ടത്തിൽ വായിച്ച മറ്റു ചില ഗ്രന്ഥങ്ങളും അവളെ വലുതായി സ്വാധീനിച്ചിട്ടുണ്ട് എന്ന് തെരേസ തന്റെ ആത്മകഥയിൽ എഴുതിയിട്ടുണ്ട്.

1887-ലുണ്ടായ പ്രത്യേക ദൈവാനുഭവത്തിന്റെ ഒരു വർഷത്തിനു ശേഷം തെരേസ തന്റെ പിതാവിനോടൊത്തു വീടിന്റെ മുൻപിലുള്ള പൂന്തോട്ടത്തിൽ ഇരിക്കുമ്പോൾ മഠത്തിൽ ചേരാനുള്ള തന്റെ ആഗ്രഹം വെളിപ്പെടുത്തി. അവരുടെ സംസാരത്തിന്റെ അവസാനം രണ്ടുപേരും പരസ്പരം കെട്ടിപ്പിടിച്ചു കുറെനേരം കരഞ്ഞു. അതിനുശേഷം ആ പൂന്തോട്ടത്തിലുണ്ടായിരുന്ന ഒരു വെളുത്ത പുഷ്പം അത് നിന്നിരുന്ന ചെടിയോട്കൂടി അവൾക്ക് കൊടുത്തുകൊണ്ട് ദൈവം അതിനെ എത്ര ഭംഗിയായി പരിപാലിക്കുന്നുവെന്നു അദ്ദേഹം അവളോട് വിശദീകരിച്ചു. അതിനെക്കുറിച്ചു തെരേസ പിന്നീട് ഇങ്ങനെ എഴുതി: "പിതാവിന്റെ പൂവിനെക്കുറിച്ചുള്ള വാക്കുകൾ കേൾക്കുമ്പോൾ അത് എന്റെ കഥ തന്നെയാണെന്ന് ഞാൻ വിശ്വസിച്ചു." അപ്പോൾ പറിച്ചെടുക്കപ്പെട്ട പൂവ് പോലെ സന്യാസ ഭവനമാകുന്ന മണ്ണിലേക്ക് മാറ്റിനടപ്പെടുന്നതിനു അവൾ ആഗ്രഹിച്ചു. എന്നാൽ പ്രായക്കുറവിന്റെ പേരിൽ അവളുടെ ആഗ്രഹം വീണ്ടും നിരസിക്കപ്പെട്ടു.

ഈ കാലയളവിലാണ് രണ്ട് സ്ത്രീകളെയും ഒരു കുട്ടിയെയും ക്രൂരമായി കൊലപ്പെടുത്തിയ കേസിൽ ശിക്ഷിക്കപ്പെട്ട ഹെൻറി പ്രാൻസിനിയുടെ കഥ ഫ്രാൻസിലെ പത്രങ്ങളിൽ നിറയുന്നത്. ഫ്രാൻസിലെ ജനങ്ങളുടെ നന്മയെ പരിഹസിക്കുന്ന പ്രതീകമായി പ്രാൻസിനി ചിത്രീകരിക്കപ്പെട്ടു. ഇത് വായിക്കാനിടയായ തെരേസ അയാളുടെ മാനസാന്തരത്തിനായി തീക്ഷ്ണമായി പ്രാർത്ഥിച്ചു. അയാൾ ക്രൂരതയുടെ അവതാരം പോലെ കാണപ്പെടുകയും മാനസാന്തരത്തിന്റെ കണികപോലും തന്റെ സംസാരത്തിലോ, പെരുമാറ്റത്തിലോ വരുത്തിയില്ല. എന്നാൽ പ്രാൻസിനിയുടെ

കഴുത്ത് ഛേദിക്കാനായി ഗില്ലറ്റിനിൽ വച്ച നിമിഷത്തിൽ അദ്ദേഹം കുരിശിത രൂപത്തെ മൂന്ന് തവണ ചുംബിച്ച വാർത്ത പത്രങ്ങളിൽ വന്നു. ഇത് വായിക്കാനിടയായ തെരേസ സന്തോഷം കൊണ്ട് എല്ലാം മറന്ന് തുള്ളിച്ചാടി. കാരണം അവളുടെ പ്രാർത്ഥന ദൈവം കേട്ടു എന്ന് അവൾ ആത്മാർത്ഥമായി വിശ്വസിച്ചു. മരണശേഷവും അയാളുടെ ആത്മശാന്തിക്കായി തെരേസ പ്രാർത്ഥിച്ചുകൊണ്ടേയിരുന്നു.

1887-ൽ ലിയോ പതിമൂന്നാമൻ മാർപ്പാപ്പയുടെ പൗരോഹിത്യ കനക ജൂബിലി പ്രമാണിച്ചു ബയേക്സ്-ലിസ്യു രൂപത റോമിലേക്ക് ഒരു തീർത്ഥാടനം സംഘടിപ്പിച്ചു. ലൂയി മാർട്ടിൻ സെലിനെയും തെരേസയെയും കൂട്ടി ആ സംഘത്തിന്റെ കൂടെ ആ തീർത്ഥാടനത്തിന് പോയി. 1887 നവംബർ 20-ന് ഈ തീർത്ഥാടക സംഘത്തിന് മാർപ്പാപ്പയുമായി കൂടിക്കാഴ്ചയ്ക്കുള്ള അവസരം ലഭിച്ചു. കൊച്ചുതെരേസ മാർപ്പാപ്പയെ കണ്ടുമുട്ടിയപ്പോൾ 15 വയസിൽ കർമ്മലീത്ത മഠത്തിൽ പ്രവേശിക്കാൻ തന്നെ അനുവദിക്കണമെന്ന് അദ്ദേഹത്തോട് ആവശ്യപ്പെട്ടു. മാർപ്പാപ്പ അവളെ അനുഗ്രഹിച്ചുകൊണ്ടു പറഞ്ഞു: “എന്റെ മകളെ, അധികാരികൾ എന്ത് തീരുമാനിക്കുവോ അത് നീ സ്വീകരിക്കുക.... ഇത് ദൈവഹിതമാണെങ്കിൽ തീർച്ചയായും നിന്റെ ആഗ്രഹം സാധിച്ചുകിട്ടും.” ഒരുമാസം നീണ്ടു നിന്ന ഈതീർത്ഥാടന യാത്രയായിരുന്നു തെരേസയുടെ ജീവിതത്തിലെ തന്റെ പ്രദേശത്തിനു പുറത്തുള്ള ആദ്യത്തെയും, അവസാനത്തെയും യാത്ര. റോമിലേക്കുള്ള തീർത്ഥാടനം തെരേസയ്ക്ക് വലിയൊരു പഠനക്കളരിയായിരുന്നു. അതിനുശേഷം വൈദികർക്ക് വേണ്ടി പ്രാർത്ഥിക്കുക എന്നത് അവളുടെ പ്രധാന നിയോഗമായി മാറി. തിരികെ വന്നു അധികം താമസിയാതെ തന്നെ 1888 ഏപ്രിൽ 9-നു കർമ്മലീത്തമഠത്തിൽ തെരേസയെ ചേർക്കുന്നതിനുള്ള അനുവാദം അവളുടെ ബിഷപ്പ് മഠം സുപ്പീരിയറിനു നൽകുകയും ചെയ്തു.

തെരേസ ചേർന്ന ലിസ്യുവിലെ കർമ്മലീത്താമഠത്തിലെ സിസ്റ്റേഴ്സ് എല്ലാവരും തന്നെ പ്രായമായവരായിരുന്നു. അതിന്റേതായ ചില വെല്ലുവിളികളും, പിന്നീട് അവർ വന്ന ജീവിത സാഹചര്യങ്ങളിൽ നിന്നുള്ള വെല്ലുവിളികളും അവൾക്ക് നേരിടേണ്ടി വന്നു. ആവിലായിലെ വി. അമ്മത്രേസ്യ പതിനാറാം നൂറ്റാണ്ടിൽ പരിഷ്കരിച്ചു നടപ്പിലാക്കിയ സന്യാസ ജീവിത ക്രമമായിരുന്നു ലിസ്യുവിലെ കർമ്മലീത്ത മഠത്തിനുണ്ടായിരുന്നത്. വ്യക്തിപരമായ പ്രാർത്ഥനയ്ക്കും, സമൂഹ പ്രാർത്ഥനയ്ക്കും ഇവിടെ ധാരാളംഅവസരം ഉണ്ടായിരുന്നു. വർഷത്തിൽ ഏഴ് മാസം ദിവസം ഒരു നേരത്തെ ഭക്ഷണംമാത്രം കഴിച്ചു വളരെ നിഷ്ക്കർഷയോടെയുള്ള ജീവിതശൈലി ആയിരുന്നു അവരുടേത്.

1888 ഏപ്രിൽ 9-ന് കർമ്മലീത്താ മഠത്തിലെ ഒരു പോസ്റ്റുലന്റ് ആയി തെരേസ തന്റെ സന്യാസ ജീവിതത്തിന് ആരംഭംകുറിച്ചു. മഠത്തിലെ ആദ്യദിവസത്തെ കുർബാന അനുഭവത്തെക്കുറിച്ചു അവൾ പിന്നീട് എഴുതി: "അവസാനം എന്റെ ആഗ്രഹങ്ങൾ സാക്ഷാത്കരിക്കപ്പെട്ടു. ഞാൻ ആത്മാവിൽ അനുഭവിക്കുന്ന ആഴമേറിയ ആന്തരിക സമാധാനത്തെക്കുറിച്ച് എനിക്ക് വിവരിക്കാൻ കഴിയില്ല. എന്റെ ജീവിതത്തിൽ പിന്നീടൊരിക്കലും, വലിയ പ്രതിസന്ധികൾക്കിടയിലും, ഈ സമാധാനം എന്നെ വിട്ടുപോയിട്ടില്ല." വേദനകളും, രോഗങ്ങളുമെല്ലാം തെരേസയെന്ന കുഞ്ഞുപുഷ്പത്തെ സംബന്ധിച്ചു, തന്നെ കൂടുതൽ മനോഹരവും, സൗരഭ്യമുള്ളതുമാക്കാൻ ദൈവം ഒരുക്കികൊടുക്കുന്ന മാർഗ്ഗങ്ങളായിരുന്നു.

കുട്ടിക്കാലം മുതലേ, അവൾ സ്വപ്നം കണ്ട ദൈവത്തോടോത്തുള്ള ഒരു മരുഭൂമി യാത്ര ഇവിടെ അവൾക്ക് കൈവന്നതായി അവൾ തിരിച്ചറിഞ്ഞു. തന്റെ മൂത്ത രണ്ടു സഹോദരിമാരായ മരിയയുടെയും, പൗളിന്റേയും മഠത്തിലെ സാന്നിദ്ധ്യം സന്തോഷപ്രദമായിരുന്നുവെങ്കിലും ആദ്യദിവസം മുതൽ തന്നെ അവരിൽ നിന്നും അകലം പാലിക്കുന്നതിനും അവൾ ശ്രദ്ധിച്ചിരുന്നു. തന്റെ സഹോദരിമാരോടത്തല്ല, ദൈവത്തോടൊത്തായിരിക്കാനാണ് കർമലീത്താ മഠത്തിൽ ചേർന്നതെന്ന് തെരേസ ചിന്തിക്കുകയും, അങ്ങനെ തന്നെ ബോധപൂർവം ജീവിക്കാൻ പരിശ്രമിക്കുകയും ചെയ്തിരുന്നു. തെരേസ എഴുതി: "കർത്താവ് കർമ്മലീത്ത മഠത്തിലെ ജീവിതത്തെക്കുറിച്ചു ചേരുന്നതിനു മുൻപ് ഒരു അബദ്ധധാരണകളും നൽകിയിരുന്നില്ല. ഞാൻ ആഗ്രഹിച്ചതും, ചിന്തിച്ചതും പോലെയായിരുന്നു മഠത്തിലെ ജീവിതവും. അതിനാൽ ഒരു ത്യാഗവും എന്നെ ചഞ്ചല ചിത്തയാക്കിയില്ല." വെല്ലുവിളി നിറഞ്ഞ അവസരങ്ങൾ പുണ്യത്തിൽ പൂർണ്ണത പ്രാപിക്കാനുള്ള മാർഗ്ഗമായി പരിവർത്തനപ്പെടുത്തന്നതിനു തെരേസയ്ക്ക് പ്രത്യേകമായ സിദ്ധിതന്നെ ഉണ്ടായിരുന്നു.





എല്ലാ സമൂഹങ്ങളിലുമെന്നതുപോലെ പലതര സ്വഭാവക്കാർ അവിടുത്തെ കർമ്മലീത്താ മഠത്തിലുണ്ടായിരുന്നു. അസാധാരണമായ കൃപയോടെ എല്ലാവരെയും സന്തോഷത്തോടെ കാണുന്നതിന് അവൾ ശ്രമിച്ചിരുന്നു. എന്നാൽ ഈ സമയത്തു അതിനേക്കാൾ വലിയ ദുഃഖം തെരേസയ്ക്ക് സമ്മാനിച്ചത് 1888 ജൂൺ 23-ന് തന്റെ പിതാവിനെ വീട്ടിൽനിന്നും ഏതാനും ദിവസത്തേയ്ക്ക് കാണാതായതാണ്. പിന്നീട് അടുത്തുള്ള പോസ്റ്റോഫീസിൽ അദ്ദേഹത്തെ കണ്ടെത്തി. പക്ഷെ അദ്ദേഹത്തിന്റെ ആരോഗ്യം ക്ഷയിച്ചതിന്റെയും ഓർമ്മ നഷ്ടപ്പെടുന്നതിന്റെയും ലക്ഷണമായിരുന്നു അത്. കുറെ നാളത്തെ രോഗത്തിനു ശേഷം പിന്നീട് 1894 ജൂലൈ 29 ന് അദ്ദേഹം അന്തരിച്ചു.

1889 ജനുവരി 10-നാണ് തെരേസയുടെ പോസ്റ്റുലൻസി അവസാനിക്കുന്നത്. ഈ സമയത്തു തന്നെ തന്റെ വിളിയുടെ ആഴവും അർത്ഥവും അവൾ തിരിച്ചറിയാൻ തുടങ്ങിയിരുന്നു. പിന്നീട് വളരെ പ്രസിദ്ധമായിത്തീർന്ന തെരേസയുടെ ചെറുതാകാനും, എളിമപ്പെടാനും, യേശുസ്നേഹത്താൽ എടുത്തുയർത്തപ്പെടാനുമുള്ള അഭിനിവേശം അപ്പോൾത്തന്നെ അവളിൽ ആഴത്തിൽ വേരൂന്നിയിരുന്നു. ഈ സമയത്തു കുരിശിന്റെ വി.യോഹന്നാന്റെ കൃതികൾ വായിക്കുന്നതിനും, അതേക്കുറിച്ചു ധ്യാനിക്കുന്നതിനും അവൾ സമയം കണ്ടെത്തി. ദൈവത്തെ ഭയന്ന് എല്ലാം ചെയ്യാൻ ശ്രമിക്കുന്ന പല സിസ്റ്റേഴ്സിന്റെയും മനോഭാവത്തിൽ അവൾക്കു അത്ഭുതം തോന്നി. കാരണം ദൈവത്തോടുള്ള സ്നേഹത്താൽ ജീവിക്കുകയും, എല്ലാം പ്രവർത്തിക്കുകയും ചെയ്യേണ്ടവളാണ് കർത്താവിന്റെ മണവാട്ടി എന്നത് അവളുടെ ഉത്തമ ബോധ്യമായിരുന്നു. യഥാർത്ഥത്തിൽ ആ സ്നേഹത്തിൽ ചിറകടിച്ചു അനന്തമായി പറന്നുല്ലസിക്കുന്നവളായിരുന്നു തെരേസ. പിന്നീട് വന്ന നൊവീഷിയേറ്റിനു ശേഷമുള്ള അവളുടെ ജീവിതം ആത്മീയ ജീവിതത്തിൽ വളരെയധികം പക്വത വന്നവളെപ്പോലെയായിരുന്നു. ജീവകാരുണ്യ പ്രവർത്തനങ്ങളും, മറ്റുള്ളവരെ ശുശ്രൂഷിക്കുന്നതുമായ ചെറിയകാര്യങ്ങൾ വലിയ ശ്രദ്ധയോടെ അവൾ ചെയ്തു. അന്യായമായ വിമർശനങ്ങൾ പോലും സന്തോഷത്തോടെ ഉൾക്കൊണ്ടു. വിദ്വേഷത്തോടെ പെരുമാറിയവരെപ്പോലും നോക്കി ഏപ്പോഴും പുഞ്ചിരിച്ചു.

ഒരു വിശുദ്ധയാവുക എന്ന ലക്ഷ്യത്തോടെയാണ് തെരേസ കർമ്മലീത്താ മഠത്തിൽ ചേർന്നത്. എന്നാൽ അവൾ സാവധാനം താൻ എത്ര നിസ്സാരയും, ചെറിയവളും ആണെന്ന് തിരിച്ചറിയുകയായിരുന്നു. അവളുടെ എല്ലാ ശ്രമങ്ങളുടെയും പരിമിതികൾ അവൾ തിരിച്ചറിഞ്ഞു. തന്റെ ഒന്നുമില്ലായ്മയിൽ നിന്നുകൊണ്ടാണ് ദൈവത്തിന്റെ കൃപയുടെ സഹായം തേടേണ്ടതെന്നു അവൾ ഈ സമയത്തു വിവേചിച്ചറിയുന്നു. യേശു തന്നെയാണ് തന്നെ വിശുദ്ധിയുടെ പൂർണതയിലേക്ക് നയിക്കേണ്ടത് എന്ന് അവൾക്കറിയാമായിരുന്നു. അവളുടെ "നിസ്സാരത" അങ്ങനെ അവളുടെ സന്തോഷത്തിന്റെ അടിസ്ഥാനമായിത്തീർന്നു. ഇവിടെ മറ്റുള്ളവരുടെയും ക്രിസ്തീയ ജീവിതത്തിന്റെ വിശുദ്ധിയിലേക്കുള്ള വിളിയിൽ വഴിത്തിരിവായ വലിയൊരു കണ്ടു പിടുത്തം തെരേസ നടത്തി. അതാണ് പിന്നീട് പ്രസിദ്ധമായിത്തീർന്ന "ചെറിയ മാർഗ്ഗം" (Little Way). സ്വർഗ്ഗത്തിലേക്ക് പോകാൻ കൊച്ചു തെരേസ കണ്ടുപിടിച്ച എളുപ്പ വഴിയായിരുന്നു ഇത്. അവൾ എഴുതി: "നാം കണ്ടുപിടുത്തങ്ങളുടെ യുഗത്തിലാണ്; ഇപ്പോൾ സമ്പന്നർക്ക് പടികൾ കയറാൻ ബുദ്ധിമുട്ടില്ല, പകരം അവർക്ക് ലിഫ്റ്റുകളുണ്ട്. ദൈവത്തിലേക്ക് ഉയർത്തപ്പെടുന്ന ഒരു ലിഫ്റ്റ് പരീക്ഷിച്ചു നോക്കാനാണ് ഞാൻ ഉദ്ദേശിക്കുന്നത്, കാരണം പരിപൂർണ്ണതയുടെ കുത്തനെയുള്ള പടികൾ കയറാൻ ഞാൻ അശക്തയാണ്. അതിനാൽ, യേശുവേ, നിന്റെ കരങ്ങൾ എന്നെ സ്വർഗ്ഗത്തിലേക്ക് ഉയർത്തേണ്ട ലിഫ്റ്റാണ്. അവിടെയെത്താൻ ഞാൻ വളരേണ്ടതില്ല. നേരെമറിച്ച്, ഞാൻ കുഞ്ഞായിത്തന്നെ തുടരണം, ഞാൻ ഇനിയും ചെറുതാകേണ്ടിയിരിക്കുന്നു." (ഈ മാർഗ്ഗത്തെക്കുറിച്ചു കൂടുതലായി അറിയുന്നതിന് വി. കൊച്ചുത്രേസ്യയുടെ ആത്മകഥ വായിക്കുക).

വലിയ സാഹസിക കൃത്യങ്ങൾ ചെയ്യാതെ തന്നെ അഗാധ ദൈവസ്നേഹ പ്രകടനത്തിലൂടെ അസാധാരണ വിശുദ്ധി സമ്പാദിക്കാൻ സാധിക്കുമെന്ന് തെരേസ തിരിച്ചറിഞ്ഞു. ദൈവസ്നേഹം



തന്റെ ഓരോ പ്രവൃത്തികളാലും വെളിവാക്കപ്പെടേണ്ടതാണെന്നവൾ വിശ്വസിച്ചു. വലിയ കാര്യങ്ങൾ ചെയ്യുന്നതിൽ നിന്നും തന്നെ വിലക്കിയിരിക്കുമ്പോൾ തന്റെ സ്നേഹം തെളിയിക്കാനുള്ള ഒരേയൊരു മാർഗ്ഗം പൂക്കൾ വിതറുന്നതു പോലെ ഓരോ പ്രവൃത്തിയിലൂടെയും ദൈവസ്നേഹം പ്രസരിപ്പിക്കുക എന്നതാണെന്ന് തെരേസാ തെളിയിച്ചുകൊണ്ടേയിരുന്നു. തന്റെ ഓരോ ചെറിയ ത്യാഗവും, ഓരോ നോട്ടവും, ഓരോ വാക്കും സ്നേഹത്തിലൂടെ താൻ വിതറുന്ന പൂക്കളാണ്. തെരേസ ഇപ്രകാരം എഴുതി: "ബലഹീനതയിലൂടെ ഞാൻ വീഴാൻ സാദ്ധ്യതയുണ്ടെങ്കിൽ, അങ്ങയുടെ കണ്ണുകളിൽ നിന്നുള്ള ഒരു നോട്ടം എന്റെ ആത്മാവിനെ ഉടനടി ശുദ്ധീകരിക്കുകയും, എന്റെ എല്ലാ അപൂർണതകളും നശിപ്പിക്കുകയും ചെയ്യട്ടെ - അഗ്നി അതിന്റെ പരിധിയിൽ വരുന്ന എല്ലാത്തിനെയും രൂപാന്തരപ്പെടുത്തുന്നതുപോലെ." ഒരുപാട് പ്രവൃത്തിക്കുക എന്നതിനേക്കാൾ ചെയ്യുന്ന ഓരോ പ്രവൃത്തിയും ഒരുപാട് സ്നേഹത്തോടെ ചെയ്യുക എന്നതായിരുന്നു തെരേസായുടെ വഴി.

തെരേസയെ ബാധിച്ച ക്ഷയരോഗം അവളുടെ അന്ത്യകാലങ്ങളിൽ വളരെയധികം കഷ്ടപ്പാടിനും പ്രയാസത്തിനും കാരണമായി. പക്ഷേ ഇത് തന്റെ ആത്മീയ യാത്രയുടെ ഭാഗമായിരുന്നുവെന്നു അവൾ നേരത്തെ തന്നെ തിരിച്ചറിഞ്ഞിരുന്നു. തന്റെ മൂക്കിൽകൂടി രക്തം വരുന്നത് ക്ഷയരോഗത്തിന്റെ കാഠിന്യം വെളിവാക്കുന്നതാണെന്നും, ഈ രോഗമെന്നാൽ താമസിയാതെ മരണമാണെന്നും ബുദ്ധിമതിയായ തെരേസ മനസ്സിലാക്കി. ഈ രോഗലക്ഷണങ്ങൾ ആദ്യമായി വെളിവാക്കപ്പെടുന്നത് 1896-ലെ ദുഃഖവെള്ളിയുടെ തലേ രാത്രിയിലാണ്. അതിനെക്കുറിച്ചു അവൾ ഇപ്രകാരം എഴുതി: "ഞാൻ പഠിക്കേണ്ടിയിരുന്ന സന്തോഷകരമായ കാര്യത്തെക്കുറിച്ച് ഞാൻ ഉടനെ ചിന്തിച്ചുകൊണ്ട് ജനാലയ്ക്കരുകിലേക്ക് പോയി. എനിക്ക് തെറ്റിയില്ല എന്ന് അപ്പോൾ മനസ്സിലായി. ഓ! എന്റെ ആത്മാവ് ഒരു വലിയ ആശ്വാസത്തിൽ നിറഞ്ഞു; ഞാൻ ആന്തരികമായി, യേശുവിന്റെ മരണത്തിന്റെ വാർഷികത്തിൽ, അവന്റെ സഹനത്തിലേക്കുള്ള ആദ്യ വിളി ഞാൻ കേൾക്കണമെന്ന് അവൻ ആഗ്രഹിച്ചു!"

തെരേസയുടെ അവസാന നാളുകളിലെ സഹനത്തെക്കുറിച്ചു അവളെ ചികിൽസിച്ച ഡോക്ടർ പറഞ്ഞത് ഇപ്രകാരമാണ്: "ഓ, ഈ കൊച്ചു കന്യാസ്ത്രീ എത്രമാത്രമാണ് സഹിക്കുന്നതെന്നു നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ!" തെരേസ അവളുടെ വേദനകളെക്കുറിച്ചു ഇപ്രകാരം പറഞ്ഞതായി രേഖപ്പെടുത്തിയിരിക്കുന്നു: "ഇത്രയധികം കഷ്ടത അനുഭവിക്കുവാനുള്ള ശക്തി എനിക്കുണ്ടെന്ന് ഞാൻ ഒരിക്കലും വിശ്വസിച്ചിരുന്നില്ല, ഒരിക്കലും, ഒരിക്കലും!" 1897 ഓഗസ്റ്റ് 19-നാണു അവൾ അവസാനമായി വി.കുർബാന സ്വീകരിച്ചത്. 1897 സെപ്റ്റംബർ 30-ന് അവൾ തന്റെ നിത്യസമ്മാനത്തിനായി കർത്താവിന്റെ സന്നിധിയിലേക്ക് എടുക്കപ്പെട്ടു. മരണക്കിടക്കയിൽ അവൾ പറഞ്ഞു: "ഇനിയും എനിക്ക് കഷ്ടപ്പാടുകളില്ല, ഇപ്പോൾ എല്ലാ സഹനവും എനിക്ക് മധുരമാണ്." തെരേസ അവസാനമായി പറഞ്ഞ വാക്കുകൾ "എന്റെ ദൈവമേ, ഞാൻ നിന്നെ സ്നേഹിക്കുന്നു!" എന്നാണ്. ഈ വിശുദ്ധയുടെ ലോകത്തിൽ നിന്നുള്ള വേർപാട് സഭാചരിത്രത്തിൽ പുതിയൊരു യുഗത്തിന്റെ ആരംഭമായിരിക്കുമെന്ന് അന്ന് അധികമാരും ചിന്തിച്ചുട്ടുണ്ടാവില്ല!

1897 ഒക്ടോബർ 4-ന് ലിസ്യു നഗരസഭയുടെ സെമിത്തേരിയിൽ കർമലീത്താ സിസ്റ്റേഴ്സിനെ അടക്കുന്നത്തിനായി നീക്കിവച്ചിരുന്ന സ്ഥലത്തു, അവളുടെ മാതാപിതാക്കളുടെ സമീപത്തായി തെരേസായെ സംസ്കരിച്ചു. അങ്ങനെ മരണത്തിലും മൂന്നു വിശുദ്ധരുടെ ഭൗതീക ശരീരം ഒരേ സ്ഥലത്തു അന്ത്യവിശ്രമത്തിനായി പോയി. 1910 സെപ്റ്റംബറിൽ അവളുടെ ഭൗതീക ശരീരം അവിടെ നിന്നും പുറത്തെടുത്തു മറ്റൊരു സ്ഥലത്തേയ്ക്ക് മാറ്റുകയും, പിന്നീട് 1923 മാർച്ചിൽ, അവളെ വാഴ്ത്തപ്പെട്ടവളായി പ്രഖ്യാപിക്കുന്നതിനു മുൻപ് , അവളുടെ മൃതദേഹം ലിസ്യുവിലെ കർമ്മലീത്താ ആശ്രമത്തിലാക്കി.

അധികമാരാലും അറിയപ്പെടാത്തവളായി ജീവിച്ച, അങ്ങനെ ജീവിക്കാൻ ആഗ്രഹിച്ച തെരേസ സഭാചരിത്രത്തിലെ തന്നെ ഏറ്റം പ്രിയപ്പെട്ട വിശുദ്ധയായി മാറുന്ന കാഴ്ചയായിരുന്നു പിന്നീട് കണ്ടത്. അവളുടെ ആത്മീയതയുടെ ആഴം, തെരേസയുടെ "ആത്മവിശ്വാസത്തിലും സ്നേഹത്തിലുമാണ്" അടങ്ങിയിരിക്കുന്നത്. വളരെ എളിയവളായി ഒരുപുതിയ കുഞ്ഞുവഴിയിലൂടെ സ്വർഗ്ഗത്തിലേക്ക് പോകാൻ അവൾ ആഗ്രഹിച്ചു. തെരേസ പറയുന്നു: "എന്നെ യേശുവിന്റെ അടുത്തേക്ക് ഉയർത്തുന്ന ഒരു ലിഫ്റ്റ് കണ്ടെത്താൻ ഞാൻ ആഗ്രഹിച്ചു". അങ്ങനെ യേശു



വിന്റെ കരം അവളുടെ നിസ്സാരതയിൽ അവളെ മുകളിലേയ്ക്കു ഉയർത്തുന്ന ലിഫ്റ്റ് ആയി മാറി. തെരേസയെ വിശുദ്ധയായി പ്രഖ്യാപിക്കുന്നതിനു അന്നുണ്ടായിരുന്ന കാലതാമസങ്ങളൊക്ക മാർപ്പാപ്പമാർ തന്നെ പലപ്പോഴായി എടുത്തു മാറ്റി. അവളുടെ മരണത്തിന്റെ ഇരുപത്തിയെട്ട് വർഷങ്ങൾക്ക് ശേഷം 1925 മെയ് 17-ന് പിയൂസ് പതിനൊന്നാമൻ മാർപ്പാപ്പ തെരേസയെ വിശുദ്ധയായി പ്രഖ്യാപിച്ചു. അറുപതിനായിരം പേരാണ് വി. പത്രോസിന്റെ ബസിലിക്കയിൽ അന്നത്തെ ചടങ്ങിൽ സംബന്ധിച്ചത്. വൈകുന്നേരത്തെ പുറത്തുവച്ചുള്ള പ്രാർത്ഥനയ്ക്ക് അന്ന് അഞ്ചുലക്ഷം ആളുകളാണ് ഒഴുകിയെത്തിയത്. വി.ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ 1997 ഒക്ടോബർ 19-ന് സഭയിലെ മുപ്പത്തിമൂന്നാമത്തെ വേദപാരംഗതയായി വി. കൊച്ചുത്രേസ്യായെ പ്രഖ്യാപിക്കുമ്പോൾ ആ പദവിയിലേക്കുയർത്തപ്പെടുന്ന ഏറ്റം പ്രായം കുറഞ്ഞവളായി കേവലം 24 വയസുവരെ ജീവിച്ച ഉണ്ണിയീശോയുടെ വിശുദ്ധ കൊച്ചുത്രേസ്യ മാറി.

തെരേസയുടെ പേരിലുള്ള ലിസ്യുവിലെ ബസിലിക്കയിൽ അവളുടെ കബറിടം സന്നർശിക്കാൻ ഇപ്പോൾ ഓരോ വർഷവും ഇരുപതു ലക്ഷം തീർത്ഥാടകരാണ് എത്തുന്നത്. അവളുടെ തിരുന്നാൾ ദിനമായ ഒക്ടോബർ ഒന്നിനാണു വലിയ തീർത്ഥാടനത്തിരക്ക് അനുഭവപ്പെടുന്നത്. 1929-ൽ പണി ആരംഭിച്ച ഈ ദേവാലയം 1937 ജൂലൈയിൽ കർദിനാൾ യൂജീനിയോ പാച്ചെല്ലിയാണ് കൂദാശ ചെയ്തത്. അദ്ദേഹമാണ് പിന്നീട് മാർപ്പാപ്പയായി ത്തീർന്ന പിയൂസ് പന്ത്രണ്ടാമൻ. ലോകത്തിലെ വിവിധ രാജ്യങ്ങളിലുള്ളവരുടെ സംഭാവനകൾ കൊണ്ട് മാത്രമാണ് ഈ ബസിലിക്ക പണിതിരിക്കുന്നത്. രണ്ടാം ലോകമഹായുദ്ധത്തിൽ ലിസ്യു നഗരത്തിന്റെ മൂന്നിൽ രണ്ടു ഭാഗവും ബോംബാക്രമണത്തിൽ തകർന്നപ്പോഴും ചെറിയ കേടുപാടുകളോടെ ഈ ബസിലിക്ക അവിടെ നിലനിന്നു. പിന്നീട് 1951-ൽ കേടുപാടുകളൊക്കെ തീർത്തു ദേവാലയും പുനപ്രതിഷ്ഠിക്കുകയും ചെയ്തു. ഇക്കൂട്ടത്തിൽ തെരേസ താമസിച്ച കർമ്മലീത്ത മഠത്തിലെ മുറിയും, അവിടുത്തെ ചാപ്പലുമൊക്കെ തീർത്ഥാടകർക്ക് സന്ദർശിക്കാവുന്നതാണ്.

അതുപോലെ തന്നെ വി. കൊച്ചുത്രേസ്യ തന്റെ നാലാം വയസ്സുമുതൽ കർമ്മലീത്ത മഠത്തിൽ ചേരുന്ന പതിനഞ്ചാം വയസ്സുവരെ താമസിച്ച ഭവനവും ബസിലിക്കയിൽ നിന്നും അധികം ദൂരത്തല്ലാതെ തീർത്ഥാടകർക്ക് എപ്പോഴും സന്ദർശിക്കാവുന്നതാണ്. ഈ വീട്ടിനുള്ളിൽ മാർട്ടിൻ കുടുംബം ഉപയോഗിച്ചിരുന്ന വസ്തുക്കളൊക്കെ കാണാവുന്നതാണ്. തെരേസ ആദ്യകുർബാനയ്ക്കു അണിഞ്ഞ വെള്ളവസ്ത്രവും, അവളുടെ സ്വർണ്ണവർണ്ണത്തലമുടിയും ഈ വീട്ടിൽ സൂക്ഷിച്ചിട്ടുണ്ട്. വീടിന്റെ പുറത്തുള്ള പൂന്തോട്ടത്തിൽ മഠത്തിൽ ചേരാൻ പിതാവിനോട് അനുവാദം ചോദിക്കുന്നതിനെ അനുസ്മരിപ്പിച്ചു കൊണ്ടു മനോഹരമായ ഒരു സ്ലാച്യൂവും പണിതുവച്ചിട്ടുണ്ട്. ഇതു കൂടാതെ ലിസ്യുവിലെ പതിമൂന്നാം നൂറ്റാണ്ടിലെ കത്തീഡ്രൽ തീർത്ഥാടകർക്ക് വലിയൊരു ആകർഷണമാണ്. ഇവിടെ പ്രാർത്ഥിച്ചപ്പോഴാണ് തെരേസയ്ക്കു സന്യാസത്തിലേക്കുള്ള വിളിയെക്കുറിച്ചു ദൈവം വെളിപ്പെടുത്തിക്കൊടുത്തത്.

അധികമാരും അറിയാതെ ജീവിച്ചു മരിച്ച ഉണ്ണിഈശോയുടെ വി.കൊച്ചുത്രേസ്യ മരണശേഷം വളരെ പെട്ടെന്ന് തന്നെ എല്ലാവരുടെയും പ്രിയപ്പെട്ട വിശുദ്ധയായിത്തീർന്നു. "ദൈവത്തെ സ്നേഹിക്കുകയെന്ന എന്റെ ദൗത്യം ഞാൻ എന്റെ മരണശേഷം ആരംഭിക്കും" തെരേസയുടെ പ്രസിദ്ധമായ വാക്കുകളാണിത്. തന്റെ സ്വർഗ്ഗപ്രവേശനത്തെക്കുറിച്ചു അവൾക്കു തെല്ലും സംശയമുണ്ടായിരുന്നില്ല. അതുകൊണ്ടാണ് അവൾ പറഞ്ഞത്: "എന്റെ സ്വർഗ്ഗത്തിലെ ജീവിതം ഭൂമിയിൽ നന്മ ചെയ്യുന്നതിനായി ചിലവഴിക്കും. അവിടെ നിന്നും ഞാൻ റോസാപ്പൂക്കൾ വർഷിച്ചുകൊണ്ടേയിരിക്കും." ഇക്കാരണത്താൽ തെരേസയുടെ ചിത്രങ്ങളെല്ലാം തന്നെ റോസാപ്പൂക്കൾ കൈയിലേന്തി നിൽക്കുന്നതാണ്. ആധുനിക യുഗത്തിലെ ഏറ്റം പ്രശസ്തയായ ഉണ്ണിയീശോയുടെ കൊച്ചുത്രേസ്യയുടെ "ചെറിയ വഴി" അനുകരിച്ചു ദൈവത്തെ അനുധാവനം



ചെയ്യാൻ ശ്രമിക്കുന്ന ലക്ഷോപലക്ഷം വിശ്വാസികളാണിന്നുള്ളത്. ഈ അടുത്തകാലത്ത് ഫ്രാൻസിസ് മാർപ്പാപ്പ തന്റെ ഏറ്റം പ്രിയപ്പെട്ട വിശുദ്ധ കൊച്ചുത്രേസ്യ ആണെന്ന് പറഞ്ഞിട്ടുണ്ട്. കാരണം "ദൈവത്തിൽ ഇത്രയധികം സ്നേഹത്തോടെ ആശ്രയിച്ച മറ്റൊരാളില്ല. അതുകൊണ്ടു എനിക്ക് എന്തെങ്കിലും ബുദ്ധിമുട്ടുകൾ ഉണ്ടാകുമ്പോൾ കൊച്ചുത്രേസ്യയോട് ഞാൻ പറയും, അവളുടെ കൈയിലെടുത്തു ദൈവത്തിനു സമർപ്പിച്ചു ഇത് ഉൾക്കൊള്ളാനുള്ള ശക്തി എനിക്ക് നൽകണമേയെന്നു". നമുക്കും കൊച്ചുത്രേസ്യയുടെ പാത പിന്തുടർന്ന് വിശുദ്ധിയോടെ ജീവിച്ചു സ്വർഗ്ഗം പൂല്കുന്നതിനായി പരിശ്രമിക്കാം

# നിശബ്ദരായവർക്കു വേണ്ടി ശബ്ദമുയർത്തിയ മദർ തെരേസ



ഇന്ന് സമാധാനത്തിന്റെ അന്തകൻ ഭ്രൂണഹത്യയാണെന്ന് ഞാൻ കരുതുന്നു. കാരണം ഇത് ഒരു കുഞ്ഞിനെതിരെയുള്ള യുദ്ധമാണ്. അവനെ കൊലചെയ്യലാണ്. അവന്റെ അമ്മതന്നെ ചെയ്യുന്ന ആദ്യകൊല . തന്റെ ഓമനക്കുഞ്ഞിനെ പോലും ഒരമ്മയ്ക്കു കൊല്ലാമെങ്കിൽ, അപരനെ കൊല്ലരുതെന്ന് നമുക്കെങ്ങനെ മറ്റുള്ളവരോട് പറയാനാവും? ഭ്രൂണഹത്യ ചെയ്യാതിരിക്കാൻ നാം സ്ത്രീകളെ നിർബന്ധിക്കണം. മുറിവേല്ക്കുവോളം വിട്ടുകൊടുക്കാനുള്ള മനസ്സാണ് സ്നേഹം. സ്വന്തം ജീവൻ പോലും നമുക്കുവേണ്ടി വെടിഞ്ഞവനാണ് നമ്മുടെ യേശുനാഥൻ. അതുകൊണ്ട് തന്റെ കുഞ്ഞിന്റെ ജീവൻ രക്ഷിക്കാൻ സ്വന്തം പദ്ധതികൾ, വേദനിക്കുവോളം വിട്ടുകൊടുക്കുവാൻ ഭ്രൂണഹത്യക്കാഗ്രഹിക്കുന്ന അമ്മയെ നാം പ്രേരിപ്പിക്കണം കുട്ടിയുടെ പിതാവ് ആരുതന്നെയായാലും ഇങ്ങനെ വിട്ടുകൊടുക്കാൻ അയാളും തയ്യാറാവണം.

ഭ്രൂണഹത്യയിൽ അമ്മ സ്നേഹിക്കുകയല്ല, സ്വന്തം പ്രശ്നപരിഹാരത്തിനായി തന്റെ ജീവന്റെ തുടിപ്പിനെ വധിക്കുകയത്രെ ചെയ്യുന്നത്. പിതാവാകട്ടെ 'ഈ കുഞ്ഞിന്റെ ജനനത്തിൽ തനിക്കൊരു ഉത്തരവാദിത്വവുമില്ലെന്നു പ്രഖ്യാപിക്കുന്നുണ്ട്'. ഇത്തരം പിതാക്കൻമാർ എത്രയെത്ര സ്ത്രീകളെ ഇങ്ങനെ ഭ്രൂണഹത്യക്കു പ്രേരിപ്പിക്കാതിരിക്കില്ല! അങ്ങനെ ഒരു ഭ്രൂണഹത്യ അനേകം ശിശുമരണങ്ങൾക്ക് വഴിമരുന്നിടുന്നു. ഭ്രൂണഹത്യ അംഗീകരിക്കുന്ന ഒരു രാജ്യം എന്തു ശക്തിയുമുപയോഗിച്ചും തനിക്കുവേണ്ടിയത് നേടിയെടുക്കാനാണ് മനുഷ്യനെ പ്രേരിപ്പിക്കുക, അല്ലാതെ സ്നേഹിക്കാനല്ല.

ഇന്ത്യയിലും ആഫ്രിക്കയിലും കുഞ്ഞുങ്ങൾ പട്ടിണികിടന്നു മരിക്കുന്നതിൽ പലരും സഹതപിക്കുന്നുണ്ട്. കുഞ്ഞുങ്ങൾക്കെതിരെ അമേരിക്ക നടത്തുന്ന ക്രൂരതയിൽ വേദനിക്കുന്നവരും കുറവല്ല നല്ലതുതന്നെ. എന്നിട്ടും ഇവരിൽ പലരും തങ്ങളുടെ അമ്മമാർ സ്വമനസ്സാലെ കശക്കിയെറിയുന്ന ലക്ഷ ക്കണക്കിനു മനുഷ്യജീവന്റെ വേദന അറിയുന്നില്ലെന്നു വരുമോ ? ഇവിടെയാണ് ഭ്രൂണഹത്യ സമാധാനത്തിന്റെ അന്തകനാവുക. ഇവിടെത്തന്നെയാണ് മനുഷ്യൻ അന്ധനാവുക. ലോകത്തെവിടെയും ഞാൻ വിളിച്ചുപറയും ' ആ കുഞ്ഞിനെ നമുക്കു വളർത്താം. ' കുടുംബത്തിനു ദൈവം തന്ന ദാനമാണ്-സമ്മാനമാണ് ആ കുഞ്ഞ് ! ദൈവത്തിന്റെ രൂപത്തിലും-സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടവൻ-സ്നേഹിക്കാനും- സ്നേഹിക്കപ്പെടാനുമായി വിളിക്കപ്പെട്ടവർ. ഈ കുടുംബ വർഷത്തിൽ ഈ കുഞ്ഞുങ്ങൾ നമ്മുടെ ശുശ്രൂഷയുടെ, പരിപാലനയുടെ കേന്ദ്രമാകട്ടെ! അങ്ങനെയേ നമുക്ക് ഈ ലോകത്തെ രക്ഷിക്കാനാവു. കാരണം ഈ കുട്ടികളിലാണ് നാളെയുടെ ഭാവി. പഴമയുടെ മനുഷ്യർ കടന്നുപോയി. ഈ കുഞ്ഞുങ്ങൾ വേണം അവരുടെ സ്ഥാനം അലങ്കരിക്കാൻ.

*(1994 ഫെബ്രുവരി 3 -ാം തീയതി വാഷിംഗ്ടണിൽ പ്രസിഡൻറ് ബിൽ ക്ലിൻറൺ, വൈസ് പ്രസിഡൻറ് അൾദഗാർ എന്നിവരുൾപ്പെടുന്ന വലിയ സമൂഹത്തെ അഭിസംബോധന ചെയ്തു നടത്തിയ പ്രസംഗത്തിൽനിന്ന്)*



**എല്ലാ ദിവസവും അവർ വിശുദ്ധ കുർബ്ബാനക്കെത്തി സൈക്കിൾ സ്വന്തമാക്കി**

അഞ്ചൽ സെന്റ് മേരീസ് മലങ്കര കത്തോലിക്കാ ഇടവകയിൽ 13 കുട്ടികൾ സൈക്കിൾ സ്വന്തമാക്കി. ഇടവകയിലെ അനുദിന വി. കുർബാനയിൽ കുറേയേറെ പേർ വന്നു പങ്കെടുക്കാറുണ്ട്. ഇതിൽ കുറച്ചു കുട്ടികളുമുണ്ടായിരുന്നു. വികാരി ഫാ. ബോവാസ് മാത്യു കഴിഞ്ഞ ജൂൺ മാസത്തിൽ ഒരു വാഗ്ദാനം കുട്ടികൾക്കു നൽകി. എല്ലാ ദിവസവും വി. കുർബ്ബാനക്കെത്തുന്ന കുട്ടികൾക്ക് ഒരു സൈക്കിൾ സമ്മാനമായി ലഭിക്കും. കുട്ടികൾ പിന്നീട് വി. കുർബ്ബാനക്ക് മുടങ്ങിയില്ല. കഴിഞ്ഞ ഇടവക ദിനത്തിൽ 13 കുട്ടികൾക്ക് സൈക്കിൾ സമ്മാനമായി നൽകി. അത്യഭിവന്ദ്യ കാതോലിക്കാബാവയും ഇടവാകാംഗം അമേരിക്കയിലുള്ള ലെറ്റി ജോൺസണും കുട്ടികൾക്കുള്ള സൈക്കിളിന് സംഭാവന നൽകി സഹായിച്ചു.



എം. സി. വൈ. എം. മേജർ അതിഭദ്രാസന കർമ്മപദ്ധതി ഉത്ഘാടനം അഞ്ചൽ വൈദിക ജില്ലയിലെ ചോഴിയക്കോട്ട്, അത്യഭിവന്ദ്യ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.




എം. സി. വൈ. എം. ന്റെ നേതൃത്വത്തിൽ ഗർഭഛിദ്ര നിയമത്തിനെതിരെ നടത്തിയ ജീവജ്വാല പ്രകടനം



ആയൂരിൽ നടന്ന മേജർ അതിരൂപതാ മാതൃ സംഗമത്തിൽ പങ്കെടുത്തവർ


എല്ലാ മാന്യ വായനക്കാർക്കും
അനുഗ്രഹപ്രദമായ
വലിയ നോമ്പു കാലം
ആശംസിക്കുന്നു.

